ഫെബ്രുവരി 2018

# ക്രൈസ്തവ കാഹളം



## എളിമയുടെ തേരിലേറി സ്വർഗ്ഗത്തിലേക്ക്

അഭിവന്ദ്യ ഗിവർഗ്ഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത



## തീരത്തിന്റെ അതിശയിപ്പിക്കുന്ന വിശ്വാസം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 2






**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4
Email : christavakahalam@gmail.com

# ഉള്ളടക്കം











## കവർ സ്റ്റോറി



# എഡിറ്റോറിയൽ

bovasmathew@gmail.com
9447661943

# എളിമയുടെ തേരിലേറി സ്വർഗ്ഗത്തിലേക്ക്

സെമിനാരി പരിശീലന കാലത്ത് ഫിലോസഫി പഠിക്കുവാനായി തിരുവനന്തപുരത്തെ മലങ്കര സെമിനാരിയിൽ ചെന്നു. അതീവ ഉത്സാഹത്തോടെയാണ് സെമിനാരിയിൽ എത്തിയത്. ഹൃദ്യമായ പുഞ്ചിരിയോടെയും വശ്യമായ പൈതൃക വാത്സല്യത്തോടെയും റെക്ടർ അച്ചൻ ഞങ്ങളെ ആ ഭവനത്തിൽ സ്വീകരിച്ചു. അന്ന് ഞങ്ങളെ അവിടെ സ്വീകരിച്ച വർഗ്ഗീസ് ഒറ്റത്തെങ്ങിലച്ചൻ തൊട്ടടുത്ത വർഷം ബത്തേരി രൂപതയുടെ ദ്വിതീയ ഇടയനായി നിയമിതനായി. ഒരു വർഷക്കാലമെ ഉള്ളു എങ്കിലും പച്ചപിടിച്ച ആർദ്രമായ അനുഭങ്ങളുടെ കലവറയാണ് അദ്ദേഹം ഞങ്ങൾക്കു സമ്മാനിച്ചിട്ടുള്ളത്. മാസം തോറും ധ്യാന ദിവസങ്ങളുടെ സമാപനത്തിൽ നൽകുന്ന ആത്മീയ, ബൗദ്ധിക, അച്ചടക്കസംബന്ധമായ പൊതു നിർദേശങ്ങൾ ഒരിക്കലും മറക്കാൻ സാധിക്കില്ല. ജീവിതത്തിൽ നിസാരമെന്നു കരുതി ഉപേക്ഷിച്ചു കളയാൻ സാധ്യതയുള്ള അനേകം ചെറിയ കാര്യങ്ങളെ എത്ര ഗൗരവത്തോടെ അദ്ദേഹം കണ്ടിരുന്നു എന്നു ഞങ്ങൾ മനസ്സിലാക്കി. കത്തുകൾ അയക്കുമ്പോൾ കവറിന്റെ വശങ്ങളിൽ സ്റ്റാമ്പ് എങ്ങനെ ഒട്ടിക്കണമെന്നു പോലും അദ്ദേഹം പറഞ്ഞു തരുമായിരുന്നു. ഇന്നും ഒരു കത്ത് ആർക്കെങ്കിലും അയക്കാൻ കൈകളിൽ എടുക്കുമ്പോൾ ക്ഷമയോടെ ആ കാര്യങ്ങൾ പറഞ്ഞു തന്നിട്ടുള്ള റെക്ടർ അച്ചന്റെ മുഖം മനസ്സിലേക്ക് ഓടി വരും. തിരുവനന്തപുരം മലങ്കര സെമിനാരിയിൽ പഠിച്ച ഏകദേശം എട്ട് ബാച്ചുകൾക്ക് എന്നും മനസ്സിൽ നിറഞ്ഞു നിൽക്കുന്ന രൂപമാണ് അഭിവന്ദ്യ ദിവന്നാസിയോസ് പിതാവിന്റേത്. പൗരോഹിത്യ ജീവിതത്തിന് എളിമയുടേയും ലാളിത്യത്തിന്റേയും നിറച്ചാർത്തുകൾ നൽകി സ്വന്തം ജീവിതത്തിൽ അതിനെ അർത്ഥസമ്പുഷ്ടമാക്കി അനേകർക്ക് മാതൃകയായി നൽകിയ വളരെ വ്യത്യസ്തമായ ജീവിത ശൈലികൾ ചിട്ടയോടെ സ്വാംശീകരിച്ച് രൂപപ്പെടുത്തിയ അഭിവന്ദ്യ പിതാവ് വിശുദ്ധരുടെ ഗണത്തിലാണ് തന്റെ സ്ഥാനം ഉറപ്പിച്ചിട്ടുള്ളത്. സ്വയം വിശുദ്ധീകരിച്ച് അനേകർക്ക് വിശുദ്ധിയുടെ മാതൃക നൽകിയ ശ്രേഷ്ഠാചാര്യനാണ് മാർ ദിവന്നാസിയോസ് പിതാവ്.

ഒരു വൈദികനായിരിക്കുമ്പോൾ തന്നെ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അർത്ഥവത്തായ സംഭാവനകൾ നൽകിയ ആളാണ് പിതാവ്. സഭയ്ക്ക് സ്വന്തമായി ഒരു വൈദിക പരിശീലന കേന്ദ്രമെന്ന വലിയ സ്വപ്നം യാഥാർത്ഥ്യമാകുന്നതിന് ദൈവത്തിന്റെ അദൃശ്യമായ കരങ്ങളിൽ സ്വയം സമർപ്പിച്ച പുരോഹിത ശ്രേഷ്ഠൻ. കാണുന്നവരിൽ അതിശയിപ്പിക്കുന്ന തരം സിദ്ധികൾ ഒന്നും പ്രകടിപ്പിച്ചിട്ടില്ലാത്ത അഭിവന്ദ്യ പിതാവ്, പക്ഷേ സഭാ മക്കളുടെ മനസ്സിൽ എന്നും തേജോന്മയമായ രൂപമാണ് അവശേഷിപ്പിച്ചിട്ടുള്ളത്. ഇന്നു കാണുന്ന മലങ്കര സെമിനാരിയുടെ തിരുമുറ്റത്തെത്തുന്ന ഒരു മലങ്കര കത്തോലിക്കാ വിശ്വാസിക്ക് ഉള്ളിൽ നിറയുന്ന അഭിമാന ബോധത്തിന്റെ കാരണക്കാരിൽ പ്രമുഖനാണ് അഭിവന്ദ്യ ദിവന്നാസിയോസ് പിതാവ്. തന്റെ പൗരോഹിത്യ ശുശ്രൂഷാ കാലത്തുതന്നെ ഇത്ര വലിയ ഒരു ചരിത്ര നിയോഗം സഭയ്ക്കു വേണ്ടി പൂർത്തിയാക്കിയ വൈദികർ വിരളമാണ്. പണി തീർത്ത കെട്ടിടങ്ങളിൽ ഒരിടത്തും തന്റെ പേര് കൊത്തിവയ്ക്കാൻ അദ്ദേഹം ശ്രമിച്ചില്ലാ എന്നുള്ളതും ശ്രദ്ധേയമാണ്. ദൂരദേശത്തേയ്ക്ക പോയ യജമാനൻ മടങ്ങി വന്നപ്പോൾ കിട്ടിയ അഞ്ചിനോടൊപ്പം അഞ്ചു താലന്ത് കൂടി വർദ്ധിപ്പിച്ച് കാണാൻ കാത്തു നിൽക്കുന്ന വിശ്വസ്തനും വിവേകിയുമായ കാര്യ വിചാരകനായിരുന്നു അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവ്.

ജീവിതത്തിൽ ഏറെ വ്യത്യസ്തതകൾ പുലർത്തിയ അഭിവന്ദ്യ പിതാവ് ശരീരത്തിന്റെയും മനസ്സിന്റെയും പരിശുദ്ധി എത്രത്തോളം വലുതാണെന്ന് തിരിച്ചറിഞ്ഞ് അതിൽ ജീവിക്കുവാൻ പരിശ്രമിച്ച പുണ്യചരിതനാണ്. ആ ജീവിതം നമുക്ക് എന്നും പ്രചോദനം നൽകുന്നു. എളിമയുടെ തേരിലേറി സ്വർഗ്ഗത്തിലേക്ക് യാത്രയായ അഭിവന്ദ്യ ദിവന്നാസിയോസ് പിതാവിന് നിത്യശാന്തി നേരുന്നു...



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

പിതൃമൊഴി



# ദൈവത്തിന്റെ പുരോഹിതാ സമാധാനത്തോടെ പോകുക

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ അഡ്മിനിസ്ട്രേറ്ററും (2007 ജനുവരി 18–മാർച്ച് 5) ബത്തേരി ഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പൊലീത്തായും, പുത്തൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പൊലീത്തയുമായിരുന്ന അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് തിരുമേനി തന്റെ സ്വർഗ്ഗീയ സമ്മാനത്തിനായി നിത്യതയിലേക്ക് വിളിച്ചു ചേർക്കപ്പെട്ടു. സഭയെ സംബന്ധിച്ചും നമ്മെ ഓരോരുത്തരെയും സംബന്ധിച്ചും അതീവ ദുഃഖകരമായ നഷ്ടമുളവാക്കുന്നതുമായ കാര്യമാണ് അഭിവന്ദ്യപിതാവിന്റെ ദേഹവിയോഗം. എന്നാൽ വിശുദ്ധ പൗലോസ് ശ്ലീഹാ പറയുന്നതു പോലെ "ഞാൻ എന്റെ ഓട്ടം പൂർത്തിയാക്കിയിരിക്കുന്നു". 67–ാമത്തെ വയസ്സിൽ ഈ ലോക ജീവിതം വെടിയുമ്പോൾ അഭിവന്ദ്യ പിതാവ് സ്വർഗ്ഗം തന്നിൽ ഭരമേല്പിച്ച എല്ലാ നിയോഗങ്ങളും അതീവ കൃത്യതയോടെ പൂർത്തായക്കിയതിൻെറ കൃതാർത്ഥതയിലായിരുന്നു. ഒരു വർഷം മുമ്പ് താൻ രോഗ ബാധിതനാണെന്നും, ഭദ്രാസന ഭരണം കൃത്യമായി മുന്നോട്ട് പോകാൻ ആരോഗ്യം അനുവദിക്കുന്നില്ലായെന്നും മനസ്സിലാക്കിയപ്പോൾ എന്നെയും പരിശുദ്ധ സുന്നഹദോസിനെയും പിതാവ് തന്റെ രാജി സന്നദ്ധത അറിയിച്ചു. പ്രാർത്ഥനയിലും ദൈവനിശ്ചയ പ്രകാരവും പിതാവ് എടുത്ത തീരുമാനം പരിശുദ്ധ സുന്നഹദോസ് അംഗീകരിക്കുകയാണ് ചെയ്തത്. ഒരു വൈദികനായിരിക്കുമ്പോഴും മേൽപട്ടക്കാരനായിരിക്കുമ്പോഴും ജീവിതത്തിൽ വളരെ വ്യത്യസ്തമായ ബോധ്യങ്ങളും, നിലപാടുകളും പുലർത്തിയിരുന്നു എന്നുള്ളത് ഏറെ ശ്രദ്ധേയമാണ്. സർവ്വശക്തനായ ദൈവത്തിൽ പ്രത്യാശ വച്ച് ദൈവകരുണയിൽ ആശ്രയിച്ച് സ്വതസിദ്ധമായി തന്നിലുണ്ടായിരുന്ന എളിമയും ലാളിത്യവും കൈമുതലാക്കി അദ്ദേഹം ഏല്പിക്കപ്പെട്ട ഇടങ്ങളിലെല്ലാം വലിയ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതാണ് നാം കണ്ടത്. ഒരു വൈദികനായിരിക്കുമ്പോൾ തന്നെ നമ്മുടെ സഭയുടെ പൊതു വൈദിക പരിശീലന കേന്ദ്രമായ തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയുടെ റെക്ടർ എന്ന നിലയിൽ അദ്ദേഹം നൽകിയ ശുശ്രൂഷ സഭയ്ക്ക് ഒരിക്കലും മറക്കാനാവില്ല. മേജർ സെമിനാരിയുടെ തിയോളജി ബ്ലോക്ക്, ചാപ്പൽ, ആഡിറ്റോറിയം, ഡൈനിംഗ് ഹാൾ, സ്റ്റാഫ് കോർട്ടേഴ്സ്, കളിക്കളങ്ങൾ ഇവയെല്ലാം നിർമ്മിച്ചതിനു പിന്നിൽ അദ്ദേഹത്തിന്റെ നേതൃത്വവും ആത്മസമർപ്പണവും, കഠിനാദ്ധ്വാനവും ഉണ്ടായിരുന്നു എന്നുള്ളത് സഭ എക്കാലവും നന്ദിയോടെ ഓർക്കുന്നു. തിരുവല്ല രൂപതയ്ക്കു വേണ്ടി വൈദികനായ അദ്ദേഹം ബത്തേരി ഭദ്രാസനത്തിന്റെ രൂപീകരണത്തോടു കൂടി ബത്തേരിയിലെ പ്രേഷിത ഭൂമിയിലാണ് തന്റെ വൈദിക ശുശ്രൂഷ ആരംഭിക്കുന്നത്. തുടർന്നു റോമിൽ ഉപരിപഠനം നടത്തിയ അദ്ദേഹം

ആ കാലഘട്ടത്തിൽ യൂറോപ്പിൽ ലഭിച്ച എല്ലാ ബന്ധങ്ങളും മലങ്കര സെമിനാരിയുടേയും, ബത്തേരി, പുത്തൂർ ഭദ്രാസനങ്ങളുടേയും നന്മക്കായി വിനിയോഗിച്ചു. ബത്തേരി ഭദ്രാസനത്തിൻെറ ദ്വിതീയ അദ്ധ്യക്ഷനായി അദ്ദേഹം ചുമതല ഏല്ക്കുമ്പോൾ ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് ബാവ തിരുമേനി ഒരു ജനതക്കാവശ്യമായ യോഗ്യനായ അജപാലകനെ നൽകുകയായിരുന്നു. ബത്തേരിയിൽ നിന്നും പുത്തൂർ ഭദ്രാസനം രൂപീകൃതമാകുമ്പോൾ ദക്ഷിണ കന്നഡ പ്രദേശത്ത് പിതാവ് സാധ്യമായ പ്രവർത്തനങ്ങൾ തുടങ്ങി കഴിഞ്ഞിരുന്നു.

അഭിവന്ദ്യ ദിവന്നാസിയോസ് പിതാവ് തന്റെ ജീവിതം കൊണ്ട് വിശുദ്ധിയെ മുറുകെ പിടിച്ചു. നമ്മുടെ സഭയിൽ ആകമാനം അദ്ദേഹം അറിയപ്പെടുക വിശുദ്ധിയുള്ള ഒരു ആചാര്യൻ എന്ന നിലയിലാണ്. പ്രാർത്ഥന കൊണ്ടും താപസ അരൂപികൊണ്ടും ലോകത്തോടും, ലോകവസ്തുക്കളോടുമുള്ള വിരക്തി കൊണ്ടും അദ്ദേഹത്തിന്റെ ജീവിതം വ്യത്യസ്തവും സവിശേഷതകൾ നിറഞ്ഞതുമായിരുന്നു. മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ മൂല്യമേറിയ പൈതൃകത്തോടും, പാരമ്പര്യങ്ങളോടും, അനുഷ്ഠാനങ്ങളോടും, ആരാധന ക്രമങ്ങളോടും അദ്ദേഹം പുലർത്തിയ സവിശേഷമായ ബന്ധവും ആഭിമുഖ്യവും അത് ഒരു തലമുറയിലെ വൈദികർക്കു പകർന്നു കൊടുക്കുവാൻ കാണിച്ച ഔത്സുക്യവും ശ്രദ്ധേയമായിരുന്നു. തന്റെ കീഴിൽ പരിശീലനം നേടിയ വൈദിക വിദ്യാർത്ഥികൾ പുലർത്തേണ്ട സമീപനങ്ങളേയും, ഗുണവിശേഷങ്ങളെയും കുറിച്ച് പിതാവിനു വ്യക്തമായ ധാരണ ഉണ്ടായിരുന്നു. ഒരു നല്ല വൈദിക പരിശീലകൻ എന്ന നിലയിലും തന്റെ പക്കൽ വന്നു ചേർന്ന അനേകർക്കു ആത്മീയ അനുഭവം പകർന്നു നൽകിയ ശ്രേഷ്ഠാചാര്യൻ എന്ന നിലയിലും എല്ലാ പ്രശ്ന സങ്കീർണ്ണമായ സാഹചര്യങ്ങളെയും സമചിത്തതയോടെ അഭിമുഖീകരിച്ച ഉത്തമനായ ഭരണകർത്താവ് എന്ന നിലയിലും സർവ്വോപരി വിശുദ്ധിയുടെ നിറകുടം എന്ന നിലയിലും അഭിവന്ദ്യ ദിവന്നാസിയോസ് തിരുമേനി നമ്മുടെ മനസ്സിൽ നിറഞ്ഞു നിൽക്കും. അഭിവന്ദ്യ തിരുമേനിയിലൂടെ മലങ്കര സുറിയാനി കത്തോലിക്ക സഭയ്ക്കും, സാർവ്വത്രിക സഭാസമൂഹത്തിനും ലഭിച്ച വലിയ നന്മകളെ പ്രതി നല്ലവനായ ദൈവത്തിനു നന്ദി അർപ്പിക്കുന്നു. വിശ്വാസത്തോടും പ്രത്യാശയോടുംകൂടി "ഞങ്ങളുടെ പിതാവേ, സന്തോഷകരമായ മണവറയിൽ ഇനി അങ്ങയെ ഞങ്ങൾ കാണുമാറാകട്ടെ"

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി

# എളിമയുടെ തേരിലേറി സ്വർഗ്ഗത്തിലേക്ക്

## അഭിവന്ദ്യ ഗിവർഗ്ഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തു



കുന്നന്താനത്ത് ആഞ്ഞിലിമൂട്ടിൽ കുടുംബത്തിൽ (അമ്മവീട്) വർഗ്ഗീസിന്റെയും മറിയാമ്മയുടെയും എട്ട് മക്കളിൽ രണ്ടാമനായി 1950 നവംബർ 1 ന് ജനിച്ചു. എടത്വ ആനപ്രമ്പാൽ നിന്നും തന്റെ 6-ാമത്തെ വയസ്സിൽ സൗത്ത് കാനറായിലേയ്ക്ക് മാതാപിതാക്കളോടൊപ്പം പോയി. പ്രാഥമിക വിദ്യാഭ്യാസം നെല്ലിയാടിയിലും പിന്നീട് ഉപ്പനങ്ങാടിയിലും, സ്കൂൾ വിദ്യാഭ്യാസം പൂർത്തീകരിച്ച് 16-ാം വയസ്സിൽ തിരുവല്ലാ ഭദ്രാസനാദ്ധ്യക്ഷൻ ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ സഖറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ അനുഗ്രഹത്തോടെ മൈനർ സെമിനാരിയിലേക്ക് അദ്ദേഹത്തെ സ്വീകരിച്ചത് അന്നത്തെ റെക്ടർ ബഹു. ചുണ്ടേവാലേൽ ജോർജ്ജ് അച്ചനായിരുന്നു (ഗീവർഗീസ് മാർ തിമോത്തിയോസ് പിതാവ്). മൈനർ സെമിനാരി പഠനത്തിന് ശേഷം അഭി. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെയും അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റം പിതാവിന്റെയും സഹപാഠിയായി തൃശിനാപ്പള്ളി സെന്റ് പോൾസ് മേജർ സെമിനാരിയിൽ പഠനം ആരംഭിച്ചു. 1978 ഏപ്രിൽ 18-ന് കീരംപാടി പള്ളിയിൽവെച്ച് ബ്രദർ വർഗ്ഗീസ് ഒറ്റതെങ്ങിലിന് ഭാഗ്യസ്മരണാർഹനായ അഭി. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി വൈദിക പട്ടം നൽകി. പിന്നീട് മലബാർ പ്രദേശങ്ങളിൽ (ബത്തേരി) വൈദിക ശുശ്രൂഷ നിർവ്വഹിച്ചതിന് ശേഷം ഉപരിപഠനത്തിന് റോമിലെ ആഞ്ചലിക്കും യൂണിവേഴ്സിറ്റിയിൽ സ്പിരിചൽ തിയോളജീയിൽ ഡോക്ട്രേറ്റ് നേടി തിരികെ വന്ന് ബത്തേരി ഭദ്രാസനത്തിന്റെ മൈനർ സെമിനാരി റെക്ടറായി ശുശ്രൂഷ നിർവ്വഹിച്ചു. മലങ്കര മേജർ സെമിനാരി റെക്ടറായി തിരുവനന്തപുരത്ത് സ്തുത്യർഹമായ നേതൃത്വം നൽകി. അവിടെ ദൈവശാസ്ത്ര ബ്ലോക്കിന്റെ പണി, ചാപ്പൽ പണി ഇവയെല്ലാം അഭിവന്ദ്യ പിതാവിന്റെ നേതൃത്വത്തിൽ നിർവ്വഹിച്ചു. 1997 ഫെബ്രുവരി 5-ന് ബത്തേരി ഭദ്രാസനത്തിന്റെ ദ്വിദീയ മെത്രാനായി 13 വർഷം ശുശ്രൂഷ ചെയ്തു. 2007-ൽ മോറാൻ മോർ സിറിൾ ബസേലിയോസ് കതോലിക്കാബാവാ കാലം ചെയ്ത അവസരത്തിൽ ഏതാനും മാസം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അഡ്മിനിസ്ട്രേറ്റർ സ്ഥാനം വഹിച്ചു. 2010-ൽ ബത്തേരി ഭദ്രാസനം വിഭജിച്ച് പുതുതായി രൂപീകരിച്ച പുത്തൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാനായി നിയമിക്കപ്പെട്ടു. പിന്നീട് ആരോഗ്യപരമായ കാരണങ്ങളാൽ സ്ഥാനത്യാഗം ചെയ്തു. പള്ളിമലയിൽ വിശ്രമജീവിതം നയിച്ചിരുന്ന



അഭിവന്ദ്യ പിതാവ് 2018 ജനുവരി 16-ാം തീയതി ഉച്ചയ്ക്ക് 2.35-ന് കാലം ചെയ്തു.

എളിമയും സ്നേഹവും കൈമുതലാക്കിയ തിരുമേനി ശക്തമായ പ്രാർത്ഥനാജീവിതത്തിന് ഉടമയായിരുന്നു. മേജർ സെമിനാരി റെക്ടറായിരുന്ന കാലത്തും ബത്തേരി ഭദ്രാസനത്തിന്റെ അദ്ധ്യക്ഷനായിരുന്ന കാലത്തും പുത്തൂർ രൂപതയുടെ ശൈശവ കാലഘട്ടത്തിലും അദ്ദേഹം ചെയ്ത സംഭാവനകൾ നിസ്തുലമാണ്. ആരാധനയോടുള്ള ആഭിമുഖ്യം, പാവങ്ങളോടുള്ള പരിഗണന, വൈദികരോടും സന്യസ്തരോടുമുള്ള പിതാവിന്റെ വാത്സല്യം എടുത്ത് പറയേണ്ട സവിശേഷതകളാണ്. പുതിയ മിഷനുകൾ പണിത് ഉയർത്തുന്നതിൽ അദ്ദേഹം തന്നാൽ ആവുംവിധം ശ്രദ്ധിച്ചിരുന്നു.

1985-ൽ അഭിവന്ദ്യ പിതാവിന്റെ വത്സലപിതാവും, 2011-ൽ വത്സല മാതാവും മരിച്ചു. സഹോദരങ്ങൾ അച്ചാമ്മ - രാജൻ കാക്കനാട്ട് (കത്തീഡ്രൽ, തിരുവല്ല), ജോർജ്ജ് - പൊന്നമ്മ പാലത്തിങ്കൽ (ജർമ്മനി), മോളിക്കുട്ടി - സോളമൻ കൊച്ചുഴത്തിൽ (വെണ്ണിക്കുളം), വത്സമ്മ - സെബാസ്റ്റ്യൻ തിരുതണത്തിൽ (ബൽത്തങ്ങാടി), ഡോ. സൂസ്സൻ- ഡോ. സാബു മൂഴിപ്പറമ്പിൽ (യു. കെ), ഗ്രേസ്സി - ജോർജ്ജ് ചെറിയാൻ നമ്പറാടത്ത് (സ്വിറ്റ്സർലന്റ്), റെജി - മാത്യു കലയംതാനം (കാനഡ).

2018 ജനുവരി 17-ാം തീയതി രാവിലെ 6.30-ന് സെന്റ് ജോൺസ് ഭദ്രാസന ദൈവാലയത്തിൽ അഭിവന്ദ്യരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, യൂഹോനോൻ മാർ തെയഡോഷ്യസ്, സാമുവൽ മാർ ഐറേനിയോസ് എന്നിവർ വി. കുർബാനയർപ്പിച്ചു. മാർ ദിവന്നാസിയോസ് പിതാവിന്റെ ഭൗതിക ശരീരം പൊതുദർശനത്തിനുവച്ചിരുന്ന സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിലേക്ക് വിശ്വാസികളുടെ നിലയ്ക്കാത്ത പ്രവാഹമായിരുന്നു. ജീവിതത്തിന്റെ നാനാതുറകളിൽപെട്ടവർ തങ്ങളുടെ ആത്മീകാചാര്യന് അന്തിമോപചാരമർപ്പിച്ചു.

സീറോ മലബാർ സഭയുടെ മേജർ ആർച്ച്ബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി, കെ.സി. ബി.സി അദ്ധ്യക്ഷൻ ആർച്ച്ബിഷപ് ഡോ. സൂസപാക്യം, ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്ത, ക്നാനായ ആർച്ച്ബിഷപ് കുര്യാക്കോസ് മാർ സേവേറിയോസ് വലിയ മെത്രാപ്പോലീത്ത, ബിഷപ്പുമാരായ മാർ ജോസഫ് കല്ലറങ്ങാട്ട് (പാലാ), ഡോ. സ്റ്റീഫൻ അത്തിപ്പൊഴിയിൽ (ആലപ്പുഴ), മാർ ജോർജ് പുന്നക്കോട്ടിൽ, മാർ തോമസ് തറയിൽ (ചങ്ങനാശേരി സഹായ മെത്രാൻ), ആലപ്പുഴ രൂപത നിയുക്ത സഹായ മെത്രാൻ മോൺ. ജയിംസ് ആനാപ്പറമ്പിൽ, യാക്കോബായ സഭ സുന്നഹദോസ് സെക്രട്ടറി ഡോ. ജോസഫ് മാർ ഗ്രിഗോറിയോസ്, ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്തമാരായ ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. യാക്കോബ് മാർ ഏലിയാസ്, മാർത്തോമ്മാ സഭയിലെ ഡോ. യുയാക്കിം മാർ കൂറിലോസ്, ജോസഫ് മാർ ബർണബാസ്, തോമസ് മാർ തിമോത്തിയോസ്, സി.എസ്.ഐ ബിഷപ്പുമാരായ കെ. ജി. ദാനിയേൽ, ഉമ്മൻ ജോർജ്, സി എം ഐ പ്രയോർ ജനറാൾ റവ. ഡോ. പോൾ ആച്ചാണ്ടി, ബാംഗളൂരു ക്രൈസ്റ്റ് യൂണിവേഴ്സിറ്റി വൈസ് ചാൻസലർ റവ. ഡോ. തോമസ്



ഐക്കര, വികാരി ജനറാൾമാരായ ഫാ.ജോർജ് ആലുങ്കൽ (കാഞ്ഞിരപ്പള്ളി), ഫാ. മൈക്കിൾ വെട്ടിക്കാട്ടിൽ( കോട്ടയം) ഫാ. ജോസ് പ്ലാച്ചിക്കൽ (ഇടുക്കി), ഫാ. ജോസഫ് മുണ്ടകത്തിൽ (ചങ്ങനാശേരി), എപ്പിസ്കോപ്പൽ വികാരി മോൺ. സെബാസ്റ്റ്യൻ പൂവത്തിങ്കൽ (കോട്ടയം), ഓർത്തഡോക്സ് സഭ വൈദിക ട്രസ്റ്റി റവ. ഡോ. എം. ഒ. ജോൺ, സെക്രട്ടറി ബിജു ഉമ്മൻ, മാർത്തോമ്മാ സഭ സെക്രട്ടറി റവ. കെ. ജി. ജോസഫ്, സഭ ട്രസ്റ്റി പി. പി. അച്ചൻകുഞ്ഞ്, രാജ്യസഭ ഉപാധ്യക്ഷൻ പ്രഫ. പി.ജെ. കുര്യൻ, മന്ത്രിമാരായ രാമചന്ദ്രൻ കടന്നപ്പള്ളി, മാത്യു ടി. തോമസ്, എം പിമാരായ ആന്റോ ആന്റ്ണി, കൊടിക്കുന്നിൽ സുരേഷ്, എം.എൽ.എ.മാരായ രാജു ഏബ്രഹാം, മോൻസ് ജോസഫ്, മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസ് തുടങ്ങിയവരും തിരുവല്ലയിലെ ജനപ്രതിനിധികളും പൗരപ്രമുഖരും രാഷ്ട്രീയനേതാക്കളുമെല്ലാം എത്തി. നഗരസഭ ചെയർമാൻ ശ്രീ. കെ. വി. വർഗീസ്, മുൻ എം.എൽ.എ ജോസഫ് എം. പുതുശേരി, ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ശ്രീ. ജോർജ് മാമ്മൻ കൊണ്ടൂർ, ബ്ലോക്ക് പഞ്ചായത്ത് പ്രസിഡന്റുമാരായ ഈപ്പൻ കുര്യൻ (പുളിക്കീഴ്), കുഞ്ഞുകോശി പോൾ (മല്ലപ്പള്ളി), മുൻ ഡി.സി.സി. പ്രസിഡന്റ് പി. മോഹൻരാജ്, ബി. ജെ. പി സംസ്ഥാന സമിതിയംഗം കെ. ആർ. പ്രതാപചന്ദ്രവർമ, കേരള കോൺഗ്രസ്- എം ജില്ലാ പ്രസിഡന്റ് വിക്ടർ ടി. തോമസ്,

ജീവിതത്തിൽ വ്യത്യസ്തതകൾ പുലർത്തിവന്ന മാർ ദിവന്നാസിയോസ് പിതാവിന്റെ കബറടക്കവും വ്യത്യസ്തതകൾ നിറഞ്ഞതായി. പുഷ്പചക്രങ്ങളോ അന്തിമോപചാരം അർപ്പിച്ചുള്ള ശോശപ്പ സമർപ്പണമോ ഇല്ലാതെയായിരുന്നു യാത്ര. നഗരികാണിക്കൽ ഒഴിവാക്കി ദേവാലയത്തിനു പ്രദക്ഷിണം നടത്തി ഭൗതികശരീരം കബറിൽ ഇറക്കിവച്ചു.

മലങ്കര സുറിയാനികത്തോലിക്കാ സഭ മേജർ ആർച്ച്ബിഷപ് ബസേലിയോസ് കർദിനാൾ ക്ലീമിസ് കാതോലിക്കാബാവയുടെ പ്രധാന കാർമികത്വത്തിലായിരുന്നു കബറടക്ക ശുശ്രൂഷകൾ. ബത്തേരി ഭദ്രാസനാദ്ധ്യക്ഷൻ ജോസഫ് മാർ തോമസ് വചനസന്ദേശം നൽകി. 18-ാം തീയതി വ്യാഴാഴ്ച രാവിലെ വിശുദ്ധ കുർബാനയോടെയാണ് ശുശ്രൂഷകൾ ആരംഭിച്ചത്. കബറടക്ക ശുശ്രൂഷയിലെ ആറാം ക്രമം പൂർത്തീകരിച്ച് ഭൗതികശരീരം പേടകത്തിൽ നിന്നിറക്കി. തുടർന്ന് സമാപന ശുശ്രൂഷ ആരംഭിച്ചു. കാതോലിക്കാ ബാവായോടൊപ്പം ആർച്ച്ബിഷപ് ഡോ. തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ യൂഹാനോൻ മാർ ക്രിസോസ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ഏബ്രഹാം മാർ യൂലിയോസ്, വിൻസന്റ് മാർ പൗലോസ്, ഗീവർഗീസ് മാർ മക്കാറിയോസ്, ജേക്കബ് മാർ ബർണബാസ്, യൂഹാനോൻ മാർ തെയഡോഷ്യസ്, തോമസ് മാർ അന്തോണിയോസ്, സാമുവേൽ മാർ ഐറേനിയോസ് എന്നിവർ സഹകാർമികരായിരുന്നു. ഉച്ചകഴിഞ്ഞ് 2 മണിക്കാരംഭിച്ച കബറടക്ക ശുശ്രൂഷയുടെ അവസാനഭാഗം വൈകുന്നേരം 4.30-ഓടെയാണ് പൂർത്തീകരിച്ചത്. താൻ ആചാര്യശുശ്രൂഷ നിർവഹിച്ച ദേവാലയം, മദ്ബഹാ, ദേശം, സഹ മെത്രാപ്പോലീത്തമാർ, വൈദികർ, സന്യാസികൾ, ശെമ്മാശന്മാർ, വിശ്വാസസമൂഹം, മാതാപിതാക്കൾ എന്നിവരോടെല്ലാം യാത്ര ചോദിക്കുന്ന ശുശ്രൂഷ ഇതിൽ ഏറ്റവും ഹൃദയസ്പർശിയായി. പിതാവിന്റെ ഭൗതിക ശരീരം വൈദികർ എടുത്തുയർത്തിക്കൊണ്ടാണ് യാത്ര ചോദിക്കുന്ന ശുശ്രൂഷനടന്നത്. സമാധാനാശംസകൾക്കു മറുപടിയായി പിതാവേ സമാധാനത്തോടെ പോകുക...... എന്ന് വിശ്വാസസമൂഹം ഏറ്റുചൊല്ലി.

സഭയ്ക്കുവേണ്ടി മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ലീമിസ് കാതോലിക്കാബാവായും, പുത്തൂർ ഭദ്രാസനാദ്ധ്യക്ഷൻ ഗീവർഗീസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായും അന്തിമോപചാരം അർപ്പിച്ച് പ്രസംഗിച്ചു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പരിശുദ്ധ സുന്നഹദോസ് സെക്രട്ടറിയും തിരുവല്ല അതിഭദ്രാസനാദ്ധ്യക്ഷനുമായ റവ. ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത എല്ലാവർക്കും നന്ദിയർപ്പിച്ചു. ദൈവാലയത്തിലെ ശുശ്രൂഷകൾ പൂർത്തീകരിച്ച് കാതോലിക്കാബാവായും മെത്രാപ്പോലീത്തമാരും പിതാവിന് സ്നേഹ ചുംബനം നൽകി. തുടർന്ന് കബറിലേക്ക് വൈദികർ ഭൗതിക ശരീരം എടുത്തപ്പോൾ മെത്രാപ്പോലീത്തമാരും മറ്റു വൈദികരും മുമ്പിൽ നിരയായി നീങ്ങി. കബറിൽ പ്രത്യേക പ്രാർത്ഥനകൾ നടത്തി ഭൗതികശരീരം ഇറക്കിവച്ചു. തൈലം ഒഴിച്ച്, കുന്തുരുക്കം ഇട്ട് അന്ത്യയാത്ര ചൊല്ലി ധൂപവും അർപ്പിച്ചതോടെയാണ് ശുശ്രൂഷകൾ പൂർത്തീകരിച്ചത്.

## കവർ സ്റ്റോറി



# ലാളിത്യം ജീവിതവ്രതമാക്കിയ ശ്രേഷ്ഠാചാര്യൻ ഗീവർഗീസ് മാർ ദിവന്നാസിയോസ്


**തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത**

(മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ സുന്നഹദോസ് സെക്രട്ടറി, തിരുവല്ല അതിരൂപതാ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പ്)


ഭാരതത്തിലെ പൗരസ്ത്യ കത്തോലിക്കാ സഭകളുടെ ചരിത്രത്തിൽ ആദ്യമായി സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കാബാവായെ കാനൻ നിയമപ്രകാരം തെരഞ്ഞെടുത്ത സുന്നഹദോസിന് അദ്ധ്യക്ഷം വഹിക്കുവാനും സ്ഥാനാരോഹണ ശുശ്രൂഷകൾക്ക് കാർമ്മികത്വം വഹിക്കുവാനും ദൈവം നിശ്ചയിച്ച് നിയമിച്ചതുവഴി സഭാചരിത്രത്തിൽ ചിരപ്രതിഷ്ഠ നേടിയവനായ അഭിവന്ദ്യ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലിത്തായുടെ ജീവിതം അനേകം സവിശേഷതകളുടേതായിരുന്നു. വൈദിക ശുശ്രൂഷാകാലത്ത് തന്റെ സഹവൈദികനും സഹായ വൈദികനും രൂപതാദ്ധ്യക്ഷനായിരുന്നപ്പോൾ തന്റെ വികാരി ജനറാളും ആയിരുന്ന ബഹു. ഐസക്ക് തോട്ടുങ്കൽ അച്ചനെ മെത്രാൻ പദവിയിലേക്ക് ഉയർത്താൻ ശുപാർശ ചെയ്യുകയും പിന്നീട് സഭയിലെ ഏറ്റവും പ്രായക്കുറവുള്ള മെത്രാപ്പോലിത്തയായ അദ്ദേഹത്തെ തലവനും പിതാവുമായി തെരഞ്ഞെടുക്കുകയും അദ്ദേഹത്തിന്റെ നിയമനങ്ങൾ ശിരസാവഹിക്കുകയും ചെയ്ത് താരതമ്യേന ശക്തമായ ബത്തേരി രൂപതയുടെ അദ്ധ്യക്ഷസ്ഥാനത്തിനിന്നും മാറി പുതുതായി രൂപീകൃതമായ പുത്തൂർ രൂപതയുടെ ചുമതല ഏറ്റെടുക്കുവാനും അദ്ദേഹം കാണിച്ച ആത്മിക ശ്രേഷ്ഠത എത്രയോ മഹത്തരമാണ്.

അഭി. ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലിത്താ എടത്വാ ആനപ്രമ്പാൽ ഒറ്റത്തെങ്ങിൽ വർഗീസിന്റെയും കുന്നന്താനത്ത് ആഞ്ഞിലിമൂട്ടിൽ മറിയാമ്മയുടെയും എട്ട് മക്കളിൽ രണ്ടാമൻ. ജനനം 1950 നവംബർ 1,

കേരളപിറവി ദിനം. ആറാമത്തെ വയസ്സിൽ മാതാപിതാക്കളോടൊപ്പം കർണ്ണാടകയിലെ സൗത്ത് കാനറയിലേക്ക് കുടിയേറി. നെല്ലിയാടിയിലും ഉപ്പനങ്ങാടിയിലും സ്കൂൾ വിദ്യാഭ്യാസം, പതിനാറാം വയസ്സിൽ വൈദികപരിശീലനത്തിനായി തിരുവല്ല അതിരൂപതാ മൈനർ സെമിനാരിയിൽ പ്രവേശിച്ചു. തമിഴ്നാട്ടിലെ തൃശ്ശിനാപള്ളി സെന്റ് പോൾസ് മേജർ സെമിനാരിയിൽ തത്ത്വശാസ്ത്ര ദൈവശാസ്ത്രപഠനം പൂർത്തിയാക്കി 1978 ഏപ്രിൽ 18-ാം തീയതി ഇച്ചിലംപടി പള്ളിയിൽ വച്ച് അഭി. ബെനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും വൈദികാഭിഷേകം സ്വീകരിച്ചു.

മലബാർ പ്രദേശത്തെ കപ്പൂച്ചിൻ മിഷനറി വൈദികൻ ഫാ. കർബർട്ടിന്റെ സഹവൈദികനായി നിലമ്പൂർ പ്രദേശത്ത് അജപാലന ശുശ്രൂഷ ആരംഭിച്ചു. 1979ൽ തിരുവല്ല അതിരൂപത വിഭജിച്ച് ബത്തേരി രൂപത നിലവിൽ വന്നപ്പോൾ അദ്ദേഹത്തിന്റെ പ്രവർത്തനം ബത്തേരിയിൽ കേന്ദ്രീകരിച്ചു. റോമിലെ ആഞ്ജലിക്കും സർവ്വകലാശാലയിൽ നിന്നും ആദ്ധ്യാത്മിക ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. ബത്തേരി രൂപത മൈനർ സെമിനാരി റെക്ടർ, കത്തീഡ്രൽ വികാരി, തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയിൽ ആദ്ധ്യാത്മിക ഗുരു, അധ്യാപകൻ, റെക്ടർ എന്നീ നിലകളിലും സേവനം ചെയ്തു.

മലങ്കര മേജർ സെമിനാരിയിൽ ദൈവശാസ്ത്ര വിഭാഗത്തിന് തുടക്കം കുറിക്കുന്നത് പിതാവ് റെക്ടറായിരുന്ന കാലത്താണ്. തിയോളജി ബ്ലോക്ക്, സ്റ്റാഫ് ക്വാട്ടേഴ്സ്, മനോഹരമായ സെമിനാരി ചാപ്പൽ, ബൃഹത്തായ ഓഡിറ്റോറിയം എന്നിവ അദ്ദേഹത്തിന്റെ പരിശ്രമഫലമാണ്. 1995 ൽ തിരുവന്തപുരത്തുവച്ചു നടന്ന സി.ബി.സി.ഐ. യുടെ പ്ലീനറി സമ്മേളനത്തിന്റെ പ്രധാന സംഘാടകനും അദ്ദേഹമായിരുന്നു.

സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലിത്ത തിരുവനന്തപുരം അതിരൂപതാ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി നിയമിതനായതിനെ തുടർന്ന് 1997 ഫെബ്രുവരി 5-ാം തീയതി അദ്ദേഹം ബത്തേരി രൂപതയുടെ ദ്വിതീയ അദ്ധ്യക്ഷനായി നിയമിതനായി. പതിമൂന്ന് വർഷത്തെ അദ്ദേഹത്തിന്റെ നേതൃത്വം ബത്തേരി രൂപതയുടെ കുതിപ്പിന്റെ കാലമായിരുന്നു. 2007 ൽ സിറിൽ ബസേലിയോസ് കാതോലിക്കാബാവ കാലം ചെയ്തതിനെ തുടർന്ന് സഭാനിയമപ്രകാരം അദ്ദേഹം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അഡ്മിനിസ്ട്രേറ്ററായും നേതൃത്വം നല്കി. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പരിശുദ്ധ സുന്നഹദോസാണ് സഭയുടെ ദ്വിതീയ കാതോലിക്കയായി മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മീസ് കാതോലിക്ക ബാവയെ തിരഞ്ഞെടുത്തത്. സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് കാർമ്മികത്വം വഹിച്ചതും അദ്ദേഹമാണ്.

2010 ൽ ബത്തേരി രൂപത വിഭജിച്ച് പുത്തൂർ രൂപത സ്ഥാപിതമായപ്പോൾ, അതിന്റെ പ്രഥമാധ്യക്ഷനായി സുന്നഹദോസ് മാർ ദിവന്നാസിയോസിനെയാണ് നിയമിച്ചത്. ചുരുങ്ങിയ കാലം കൊണ്ട് പുത്തൂർ രൂപതയുടെ അടിസ്ഥാനമുറപ്പിക്കാൻ അദ്ദേഹത്തിന് സാധിച്ചു. അനാരോഗ്യം നിമിത്തം ആറു വർഷത്തെ സേവനത്തിനു ശേഷം അദ്ദേഹം വിരമിച്ചു.

തിരുവല്ല, ബത്തേരി, പുത്തൂർ രൂപതകളിൽ നാലു പതിറ്റാണ്ടു കാലത്തെ വൈദിക ശുശ്രൂഷ. രണ്ട് രൂപതകളിലായി ഇരുപത് വർഷത്തെ പ്രധാനാചാര്യ ശുശ്രൂഷ. അജപാലന ശുശ്രൂഷയുടെ മർമ്മമറിഞ്ഞ ഇടയശ്രേഷ്ഠൻ, ബത്തേരി രൂപതയിലെ സാമൂഹ്യസേവനവിഭാഗമായ ശ്രേയസ്സിലൂടെ വയനാടൻ മലനിരകളിലെ ആദിവാസികളുടെയും അധഃസ്ഥിതരുടെയും ഉന്നമനത്തിനായി അദ്ദേഹം ചെയ്ത കാര്യങ്ങൾ നിരവധിയാണ്. ആളുകളുടെ ആവശ്യമറിഞ്ഞ് സഹായിക്കുന്നതിൽ അദ്ദേഹം എന്നും ബദ്ധശ്രദ്ധനായിരുന്നു. ബത്തേരി രൂപതയിൽ പതിമൂന്ന് വർഷക്കാലത്തെ പ്രധാനാചാര്യ ശുശ്രൂഷയ്ക്ക് ശേഷം പുത്തൂർ രൂപത രൂപീകൃതമായപ്പോൾ അതിന്റെ ബാലാരിഷ്ടതകളിൽ നേതൃത്വമേറ്റെടുത്തത് അദ്ദേഹത്തിന്റെ ത്യാഗമനോഭാവത്തിന്റെ തെളിവാണ്.

ആദ്ധ്യാത്മീക ദൈവശാസ്ത്രം ഗവേഷണ വിഷയമാക്കിയതിനപ്പുറം ജീവിതമാക്കി മാറ്റുവാൻ അദ്ദേഹം ശ്രദ്ധിച്ചു. അനേകം ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾ പടുത്തുയർത്തിയതിന്റെ ഖ്യാതി ഉള്ളപ്പോഴും അദ്ദേഹത്തിന്റെ വ്യക്തിജീവിതം ലാളിത്യത്തിന്റേതായിരുന്നു. സംഗീതത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന വൈഭവം മലങ്കര സുറിയാനി ആരാധനക്രമത്തെ സമ്പന്നമാക്കി. മലങ്കര ആരാധനക്രമം കന്നഡ ഭാഷയിലേക്ക് മൊഴിമാറ്റം നടത്തുന്നതിലും ആരാധനാഗീതങ്ങൾ കർണ്ണാടകസംഗീത സങ്കേതങ്ങളുപയോഗിച്ച് മനോഹരമാക്കുന്നതിനും നേതൃത്വം നല്കി.

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ നൂറു കണക്കിനു വൈദികരുടെ പരിശീലനത്തിലും രൂപീകരണത്തിലും അദ്ദേഹം നിർണായക പങ്കുവഹിച്ചു. ആരാധനയോടുള്ള ആഭിമുഖ്യം പാവങ്ങളോടുള്ള പരിഗണന, വൈദികരോടും സന്യസ്തരോടുമുള്ള വാത്സല്യം ഇവ അദ്ദേഹത്തിൽ തിളങ്ങിനിന്ന സവിശേഷതകളാണ്. മാർ ദിവന്നാസിയോസ് പിതാവിന്റെ സാന്നിധ്യവും ഇടപെടലുകളും എപ്പിസ്കോപ്പൽ സുന്നഹദോസിലെ ചർച്ചകൾക്ക് ആത്മീയ ആഴം നല്കുന്നതിനിടയാക്കിയിരുന്നു എന്നത് സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ ഞാൻ നിരീക്ഷിച്ചിരുന്നു. രൂപതാധ്യക്ഷനായിരിക്കുമ്പോൾ ശാരീരിക ആരോഗ്യം ക്ഷയിക്കുന്നു എന്ന തിരിച്ചറിവിൽ 66-ാം വയസ്സിൽ സ്വയം വിരമിക്കാൻ എടുത്ത തീരുമാനവും രോഗത്തിന്റെ വേദനയുടെയും അസ്വസ്ഥതകളുടെയും മധ്യത്തിൽ തന്നെ കാണാനെത്തുന്നവരെ പ്രസന്നതയോടെ സ്വീകരിക്കാനും സംസാരിക്കാനും സാധിച്ചിരുന്നതും അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിക്കു തെളിവാണെന്നതിൽ സംശയമില്ല.

ബത്തേരി രൂപതാദ്ധ്യക്ഷനായിരുന്നപ്പോൾ കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ വിവിധ കമ്മീഷന്റെയും പുത്തൂർ രൂപതാദ്ധ്യക്ഷനായിരുന്നപ്പോൾ കർണാടക കത്തോലിക്കാ മെത്രാൻ സമിതിയിലെ വിവിധ കമ്മീഷനുകളുടെയും ചുമതലയും അദ്ദേഹം വഹിച്ചിരുന്നു.



കവർ സ്റ്റോറി

# എന്റെ പ്രിയപ്പെട്ട സതീർത്ഥ്യൻ

**ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്ത



പുത്തൂർ ഭദ്രാസനത്തിലെ ദിവംഗതനായ അഭിവന്ദ്യ ഗീവർഗീസ് മാർ ദിവന്നാസിയോസ് പിതാവ് എന്റെ പ്രിയപ്പെട്ട സതീർത്ഥ്യമാണ്. സെമിനാരി പരിശീലനകാലത്ത് തൃശ്ശിനാപ്പള്ളി സെന്റ് പോൾസ് സെമിനാരിയിൽ തത്വശാസ്ത്രവും ദൈവശാസ്ത്രവും ഞങ്ങൾ ഒരുമിച്ചാണ് പഠിച്ചത്. സൗഹൃദയത്തിന്റെയും ആഴമായ വ്യക്തിബന്ധത്തിന്റെയും ഊഷ്മളമായ കാലഘട്ടം. വൈദിക പരിശീലനത്തിന്റെ ക്ലേശകരമായ നീണ്ട ഏഴ് വർഷങ്ങൾ. ഞങ്ങളുടെ സ്നേഹബന്ധം എല്ലാത്തരം പ്രതിസന്ധികളെയും നിസ്സാരമായി അതിജീവിക്കാൻ ഞങ്ങളെ പഠിപ്പിച്ചു. പഠന വിഷയങ്ങൾ ഏകാഗ്രതയോടെ പഠിക്കുന്നതിനും അനുകമ്പാർദ്രരായ ഇടയന്മാരാകുവാനുള്ള ബോധ്യങ്ങൾ രൂപപ്പെടുത്തുവാനും ഞങ്ങൾ ശ്രദ്ധിച്ചു. മാനുഷിക ഗുണങ്ങൾ വളർത്തിയെടുക്കുവാനും പരസ്പരം കരുതി വളർത്തുവാനും ഞങ്ങൾ പരിശ്രമിച്ചു. പാഠ്യവിഷയങ്ങളോടൊപ്പംതന്നെ കലാവാസനകൾ വളർത്തിയെടുക്കുവാൻ ഞങ്ങൾ ഏറെ താല്പര്യം കാണിച്ചു. സെമിനാരി അക്കാദമികൾ, വാർഷികാഘോഷങ്ങൾ എന്നിവ കഴിവുകൾ വളർത്തി സ്ഫുടം ചെയ്യുന്നതിന് നല്ല അവസരങ്ങൾ സൃഷ്ടിച്ചു. കായിക വിനോദങ്ങൾ ഞങ്ങൾക്ക് ഏറെ ഇഷ്ടമായിരുന്നു. ശാരീരിക ക്ഷമത വർദ്ധിപ്പിക്കുന്നതിനും സ്പോർട്ട്സ്മാൻ ചൈതന്യത്തോടെ ജീവിതത്തെ നേരിടാനും അത് ഞങ്ങളെ ഒരുക്കി. തൃശ്ശിനാപ്പള്ളി നഗര പ്രാന്തങ്ങളിലെ സാധുക്കളെ തേടി പോകുവാനും അവർക്ക് നന്മകൾ എത്തിക്കാനും ഞങ്ങൾ ശ്രദ്ധിച്ചു. ചേരി പ്രദേശത്തെ കുട്ടികളെ രൂപീകരിക്കുവാനും സന്മാർഗ്ഗബോധത്തിൽ അവരെ വളർത്തിയെടുക്കുവാനും ഞങ്ങൾക്കായി.

സെമിനാരി പരിശീലന കാലത്ത് ഒരിക്കൽ ഞങ്ങൾ ബാച്ചുകാർ ഒരുമിച്ച് വിനോദയാത്രയ്ക്ക് പോയി. കാവേരി നദിയിൽ ഞങ്ങൾ ഒരുമിച്ച് നീന്തികളിക്കുമ്പോൾ വലിയ നീന്തൽ വശമില്ലാത്തതിനാൽ പിതാവ് മുങ്ങി താഴുവാൻ തുടങ്ങി. തൽസമയം കൊല്ലം രൂപതയിൽ ബനഡിക്ട് അച്ചൻ സമയോചിതമായി പിതാവിനെ മുങ്ങി രക്ഷപ്പെടുത്തി. സർവ്വശക്തന്റെ വലിയ കരുതലും കാവലും പിതാവ് ഓരോ നിമിഷവും അക്ഷരാർത്ഥത്തിൽ അനുഭവിച്ചു. തനിക്ക് ലഭിച്ചിരുന്ന നിസ്സാര കഴിവുകൾപോലും വളർത്തിവലുതാക്കാൻ പിതാവ് ശ്രദ്ധിച്ചിരുന്നു. സംഗീതം പഠിക്കുവാനും കലാകായിക കഴിവുകളിൽ വളരാനും പഠന കാര്യങ്ങളിൽ മികവുകാണിക്കാനും പിതാവ് ഉത്സാഹിച്ചിരുന്നു.

വൈദികനായതിനുശേഷവും, തുടർന്ന് സഭാദ്ധ്യക്ഷന്മാരായി തീർന്നപ്പോഴും ഞങ്ങളുടെ വ്യക്തിബന്ധം ദൃഢവും ഊഷ്മളവും ആയിരുന്നു. സഭയുടെ പൊതുനന്മ ലക്ഷ്യമാക്കി ഏകമനസ്സോടും, ത്യാഗത്തോടും ഞങ്ങൾ ജീവിച്ചു. ബത്തേരി ഭദ്രാസനത്തിലെ വിവിധ അജപാലന ശുശ്രൂഷകൾ, തിരുവനന്തപുരം മേജർ സെമിനാരി റക്ടർ, ബത്തേരി ഭദ്രാസനത്തിലെ ദ്വിതീയ മെത്രാപ്പോലിത്ത, മലങ്കര കത്തോലിക്കാ സഭയുടെ അഡ്മിനിസ്ട്രേറ്റർ, പുത്തൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലിത്ത എന്നിങ്ങനെ വൈവിധ്യമാർന്ന നിരവധി ശുശ്രൂഷാമേഖലകൾ വന്ദ്യ പിതാവിനു ലഭിച്ചു. പദവികളുടെ ശ്രേഷ്ഠത ഒരിക്കലും തലക്കനത്തിന് വഴിവക്കാതെ, ലാളിത്യത്തിലും സുതാര്യതയിലും ദൈവാശ്രയബോധത്തിലും വിശ്വസ്തനായ കാര്യസ്ഥനായി വന്ദ്യപിതാവ് പ്രവർത്തിച്ചു. അസാമാന്യ കഴിവുകൾക്കുടമയായിരുന്നില്ല വന്ദ്യപിതാവ്. എങ്കിലും ദൈവപരിപാലനയുടെ അസാധാരണത്വം വന്ദ്യപിതാവിന്റെ ജീവിതത്തെ വേറിട്ടതാക്കി. വിവിധ ജീവിതഘട്ടങ്ങളിൽ ലഭിച്ച നന്മകളും അവസരങ്ങളും പദവികളായി കാണാതെ ശുശ്രൂഷയ്ക്കുള്ള അവസരമായി പിതാവ് കണ്ടു. ദൈവം കൈപിടിച്ചു നടത്തിയ വലിയ വ്യക്തിത്വമായിരുന്നു പിതാവ്. ലൗകികമായ ആഡംബരങ്ങൾ ജീവിതത്തിൽ നിന്ന് അകറ്റി കരുണയുള്ള ഇടയനായി വന്ദ്യപിതാവ് എപ്പോഴും ദൈവജനത്തിന് സംലഭ്യനായിരുന്നു. മാവേലിക്കര ഭദ്രാസനത്തിന്റെ രൂപീകരണം മുതൽ അതിന്റെ വളർച്ചയുടെ എല്ലാ ഘട്ടത്തിലും വന്ദ്യപിതാവ് കരുതലും പ്രത്സാഹനവും ശ്രദ്ധയും കാണിച്ചു. രോഗബാധിതനായി തിരുവല്ലയിൽ വന്ദ്യപിതാവ് വിശ്രമജീവിതം നയിച്ചപ്പോൾ നിരവധി അവസരങ്ങളിൽ ഞങ്ങൾ ഒരുമിച്ച് മണിക്കൂറുകളോളം സംസാരിച്ചിരുന്നിട്ടുണ്ട്. ദീർഘമായ പ്രാർത്ഥനയുടെയും ഓർമ്മപുതുക്കലിന്റെയും മനനത്തിന്റെയും ഉദാത്ത മണിക്കൂറുകളായിരുന്നു അവ. സൃഷ്ടാവായ ദൈവത്തിങ്കലേക്കുള്ള മടക്കയാത്രയ്ക്ക് വന്ദ്യപിതാവ് ശാന്തമായി ഒരുങ്ങുകയായിരുന്നു ഈ ദിവസങ്ങളിൽ. എല്ലാവർക്കും നന്മമാത്രം പകർന്നു നല്കി വന്ദ്യപിതാവ് വിടവാങ്ങി.

ഹൃദയവേദനയുടെയും സ്നേഹാദരവിന്റെയും നിറമനസ്സോടെ എന്റെ പ്രിയപ്പെട്ട സതീർത്ഥ്യന് ഹൃദയാഞ്ജലി!

കവർ സ്റ്റോറി



# അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവിന്റെ ദീപ്ത സ്മരണകളിൽ



**ബിഷപ്പ് ഗീവർഗ്ഗീസ് മാർ മക്കാറിയോസ്**
പുത്തൂർ ഭദ്രാസന മെത്രാപ്പോലീത്ത

പുത്തൂർ ഭദ്രാസനം ഈ ദിവസങ്ങളിൽ അതീവ ദുഃഖത്തിലാണ്. രൂപതയുടെ പ്രഥമ അദ്ധ്യക്ഷനായ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവും യുവ വൈദികനായ എബ്രഹാം കളപ്പാട്ടച്ചനും ഏകദേശം ഒരു പകലിന്റെ ദൈർഘ്യ വ്യത്യാസത്തിലാണ് നമ്മോട് വേർപിരിഞ്ഞത്. രൂപതാദ്ധ്യക്ഷൻ എന്ന നിലയിൽ ഈ വേർപാടുകൾ എന്നിൽ തീവ്രമായ വേദനയും രൂപത മുഴുവനിലും അതീവ ദുഃഖവുമാണ് ഉളവാക്കിയത്. ബഹുമാനപ്പെട്ട എബ്രഹാം കളപ്പാട്ടിൽ അച്ചൻ ആകസ്മികമായ ഉണ്ടായ ഒരപകടത്തിൽ തന്റെ യൗവ്വനത്തിൽ ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടു എന്ന വാർത്ത ഞെട്ടലോടെയാണ് കേട്ടത്. ആ ഞെട്ടൽ വിട്ടുമാറുന്നതിനു മുമ്പ് രൂപതയുടെ പ്രഥമ അദ്ധ്യക്ഷൻ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവ് ഈ ലോകത്തോട് വിടപറഞ്ഞു. മാനന്തവാടിയിൽ എബ്രഹാം കളപ്പാട്ടച്ചന്റെ സംസ്കാര ശുശ്രൂഷകൾ കഴിഞ്ഞയുടനെ അഭിവന്ദ്യ ദിവന്നാസിയോസ് പിതാവിന്റെ കബറടക്കത്തിൽ പങ്കുചേരുന്നതിനായി ഞാൻ ഉടൻ തന്നെ തിരുവല്ലായിലേക്ക് തിരിക്കുകയായിരുന്നു.

മരണം നമ്മുടെ നിയന്ത്രണത്തിലുള്ള കാര്യമല്ല. എന്നാൽ ഏറ്റവും പ്രിയപ്പെട്ടവരുടെ മരണം നമുക്ക് തീവ്രമായ ദുഃഖവും വേദനയുമാണ് ഉളവാക്കുന്നത്. ഇതിനെ മനസ്സിലാക്കുവാനും സ്വികരിക്കുവാനും വിശ്വാസം കൊണ്ടല്ലാതെ ബുദ്ധികൊണ്ട് സാധിക്കുകയില്ല. എന്നാൽ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവ് കഴിഞ്ഞ ഒരു വർഷമായി തന്റെ ഔദ്യോഗിക ശുശ്രൂഷകൾ പൂർത്തിയാക്കി വിശ്രമത്തിനും ചികിത്സയ്ക്കുമായി തിരുവല്ലായിലേക്ക് വന്നതിനുശേഷം സ്വർഗ്ഗ പിതാവിന്റെ ഭവനത്തിലേക്ക് പോകുവാനുള്ള അടുത്ത ഒരുക്കമാണ് നടത്തിയത്. അതീവ സന്തോഷത്തോടെയും ശാന്തതയോടെയുമാണ് പിതാവ് മരണത്തെ സ്വീകരിച്ചത്. ശുശ്രൂഷയിൽ ആയിരിക്കുമ്പോൾ തന്നെ തന്റെ ആരോഗ്യ അവസ്ഥയെക്കുറിച്ചും ജീവിതാവസാനത്തെക്കുറിച്ചും പിതാവിന് ഉത്തമ ബോധ്യവും മാനസിക ഒരുക്കവും ഉണ്ടായിരുന്നു.

സ്വയം വിശുദ്ധീകരിച്ച് മറ്റുള്ളവരെ വിശുദ്ധിയിലേക്ക് നയിക്കുന്നതിലായിരുന്നു പിതാവിന് എപ്പോഴും താത്പര്യം. പ്രാർത്ഥനയും കഠിനമായ തപസ്സും ആ ജീവിതത്തിന്റെ എടുത്തു പറയേണ്ട പ്രത്യേകതകളായിരുന്നു. നേരിട്ട് കാണുകയും അറിയുകയും ചെയ്ത ഒരു വ്യക്തി എന്ന നിലയിൽ ഞാൻ അതിനെക്കുറിച്ച് ഏറെ ബോധ്യവാനാണ്. എല്ലാവരെയും, ചെറിയവനെന്നോ വലിയവനെന്നോ പരിഗണനാ വ്യത്യാസമില്ലാതെ സ്വീകരിക്കുവാനും ഉൾക്കൊള്ളുവാനുമുള്ള മനസ്സിന്റെ വിശാലത ഞാൻ കണ്ടിട്ടുള്ളതാണ്.

മരണത്തിലും പ്രചോദനവും മാദ്ധ്യസ്ഥവുമാവുന്നതാണ് അഭിവന്ദ്യ ദിവന്നാസിയോസ് പിതാവിന്റ ജീവിതം. ഒരിക്കൽ മറ്റൊരു സഭയിലെ വൈദികൻ ഒരു തെറ്റിദ്ധാരണയുടെ പേരിൽ പിതാവിനോട് വളരെ അമർഷത്തോടുകൂടി പെരുമാറുകയും പരുഷമായ വാക്കുകളിൽ കത്തയക്കുകയും ചെയ്തു. എന്നാൽ ഏറ്റവും അടുത്ത ദിവസങ്ങളിൽ പിതാവ് ആ വൈദികനെ അദ്ദേഹത്തിന്റെ താമസ സ്ഥലത്ത് സന്ദർശിച്ചു. തുടർന്ന് ആ വൈദികൻ പിതാവിനോട് വളരെ സ്നേഹത്തിൽ അടുത്ത് പെരുമാറുന്നതാണ് ഞാൻ കണ്ടത്. തിരുവല്ലായിൽ കബറടക്ക സമയത്ത് ഞാൻ ഈ അനുഭവം പരാമർശിച്ചിരുന്നു. ഇതു കേട്ട ഒരു കുട്ടി തന്റെ കുടുംബത്തിൽ ദീർഘകാലമായി നിലനിന്നിരുന്ന ഒരു കലഹത്തിന്റെ പ്രശ്നം പരിഹരിച്ചു കിട്ടുവാൻ പിതാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ച് പ്രാർത്ഥിക്കുകയും ചുരുങ്ങിയ ദിവസങ്ങൾക്കുള്ളിൽ കടുത്ത ശത്രുതയിൽ അകന്നു കഴിഞ്ഞിരുന്ന രണ്ടു സഹോദര കുടുംബങ്ങൾ, കലഹം അവസാനിപ്പിച്ച് സഹോദര സ്നേഹത്തിലേക്ക് മടങ്ങി വന്നു. അവരുടെ ഇടയിൽ നിന്നിരുന്ന സ്വത്ത് തർക്കം പരിപൂർണ്ണമായി അവസാനിച്ചു. മരണത്തിലും പ്രചോദനമാകുന്ന ദിവന്നാസിയോസ് പിതാവിനെക്കുറിച്ച് എന്നും ദീപ്തമായ ഓർമ്മയാണ് എന്റെ മനസ്സിൽ ഉള്ളത്. അഭിവന്ദ്യ പിതാവിന് നിത്യശാന്തി നേരുന്നു.





# ഗുരു പ്രണാമം



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

### ആമുഖം

അനേകം ശിഷ്യന്മാരുടെ ജീവിതത്തിൽ നിന്നും അജ്ഞതയുടെ തമസ്സകറ്റി അറിവിന്റേയും, ആത്മജ്ഞാനത്തിന്റേയും വെളിച്ചം പകർന്നു നൽകിയ ആത്മീയ ഗുരുവായിരുന്നു ഇക്കഴിഞ്ഞ ജനുവരി 16 ന് ദിവംഗതനായ ദിവന്നാസിയോസ് പിതാവ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിവിധങ്ങളായ പ്രേക്ഷിത ശുശ്രൂഷകളിൽ ഇന്നു വ്യാപൃതരായിരിക്കുന്ന അനേകം വൈദികർ പിതാവിന്റെ പരിശീലനം ലഭിച്ചു വളർന്നവരാണ്. ഒത്തിരി സുകൃതങ്ങളുടെ കൂമ്പാരമായിരുന്ന പിതാവ് ചെറിയ കാര്യങ്ങൾ പോലും വലിയ വിശ്വസ്തതയോടെയാണ് നിർവഹിച്ചിരുന്നത്. പിതാവിന്റെ മലങ്കര മേജർ സെമിനാരിയിലെ ഏഴു വർഷത്തോളമുള്ള പരിശീലനക്കാലയളവിലെ നന്മകൾ അടുത്തനുഭവിച്ച അനേകം ശിഷ്യന്മാരിൽ ഒരുവനെന്ന നിലയിൽ, അവർക്കു വേണ്ടി അക്ഷരരൂപത്തിൽ ഈ പ്രണാമം അർപ്പിക്കുന്നു.

### ദൈവനിയോഗങ്ങളുടെ നടത്തിപ്പുകാരൻ

യോഹന്നാൻ സ്നാപകനെ കുറിച്ച് യോഹന്നാൻ ശ്ലീഹാ പറഞ്ഞ വാക്കുകൾ (യോഹ 1:6) ചെറിയ മാറ്റത്തോടെ ഇവിടെ കുറിക്കട്ടെ. ''ദൈവം അയച്ച ഒരു മനുഷ്യനുണ്ടായിരുന്നു. അവന്റ പേര് ദിവന്നാസിയോസ് എന്നാണ്''. മലങ്കര സെമിനാരിയുടെ നിർണ്ണായകമായ ഒരു കാലഘട്ടത്തിലാണ് അവിടുത്തെ മുഖ്യ പരിശീലകനായി പിതാവ് കടന്നുവരുന്നത്. അഭിവന്ദ്യ യൂലിയോസ് പിതാവ് (എബ്രഹാം കാക്കനാട്ടച്ചൻ) റെക്ടറായിരുന്ന മൂന്നുവർഷക്കാലയളവിൽ നാലാഞ്ചിറയിലെ ബഥനിക്കുന്നിൽ തത്വശാസ്ത്ര പഠനത്തിനുള്ള ക്രമീകരണം നടത്തി സെമിനാരിയുടെ പ്രവർത്തനങ്ങൾ ആരംഭിച്ചിരുന്നു. അവിടെ പിന്നീടു പണികഴിപ്പിച്ച ദൈവശാസ്ത്ര പരിശീലന കേന്ദ്രവും, ചാപ്പലും, മറ്റനുബന്ധ കെട്ടിടങ്ങളുമെല്ലാം തന്നെ ദിവന്നാസിയോസ് പിതാവ് റെക്ടറായിരുന്ന കാലത്താണ് പൂർത്തിയാക്കിയത്. ഒരേ സമയം ആത്മീയ-ബൗദ്ധീക പരിശീലനവും, അതേസമയം അതിനാവശ്യമായ ഭൗതിക സൗകര്യങ്ങളുടെ നിർമ്മാണവുമെന്ന വെല്ലുവിളികൾ നിറഞ്ഞ ഉത്തരവാദിത്വങ്ങളും ദൈവാശ്രയബോധത്തോടെ വിജയകരമായി പിതാവ് നിർവ്വഹിച്ചു. ഈ ദൈവ നിയോഗങ്ങൾ തുടർന്നു കൊണ്ട് പോവുകയായിരുന്നു ബത്തേരി രൂപതയുടെ ദ്വിതീയ മെത്രാപ്പോലീത്ത എന്ന നിലയും, പൂത്തൂർ രൂപതയുടെ പ്രഥമ മെത്രോപ്പോലീത്ത എന്ന നിലയിലും പിതാവ് ചെയ്തത്.

### ആർദ്രതയും, അലിവുമുള്ള പിതാവ്

വലിയ ആർദ്യതയും, അലിവുമുള്ള നിഷ്കളങ്ക ഹൃദയത്തിനുടമയായിരുന്നു ദിവന്നാസിയോസ് പിതാവ്. ആദ്യ കുർബാന

സ്വീകരിക്കാൻ ഒരുങ്ങുന്ന ഒരു കൊച്ചുകുട്ടിയുടെ പോലുള്ള നിഷ്കളങ്കത എപ്പോഴും പിതാവിന്റെ മുഖത്ത് തെളിഞ്ഞിരുന്നു. “സന്തോഷിക്കുന്നവരോടുകൂടി സന്തോഷിക്കുന്നതിനും കരയുന്നവരോടകൂടി കരയുന്നതിനും'' (റോമാ 12:15) പിതാവിന് മടിയൊന്നുമുണ്ടായിരുന്നില്ല. സെമിനാരിയിൽ ഞാൻ രണ്ടാം വർഷ തത്വശാസ്ത്ര വിദ്യാർത്ഥിയായിരുന്ന സമയത്തായിരുന്നു ദീർഘകാലത്തെ രോഗത്തെ തുടർന്ന് എന്റെ അപ്പൻ മരിക്കുന്നത്. വിവരം അറിഞ്ഞ ഉടൻ തന്നെ പിതാവ് എന്നെയും എന്റെ ഇടവകകാരനായ വർഗ്ഗീസ് കൈതോൺ അച്ചനെയും കൂട്ടി അടുത്ത ബസിന് കയറി തിരുവനന്തപുരത്ത് നിന്ന് എന്റെ നാടായ സീതത്തോടിനു യാത്ര തിരിച്ചു. എന്റെ അപ്പൻ മരിച്ചതിന്റെ ദുഃഖം കുറയ്ക്കുന്നതിനായി ഒരു അപ്പനെപ്പോലെ പിതാവ് എന്നെ തന്റെ അടുത്തിരുത്തി യാത്ര ചെയ്തു. മരണമെന്ന കയ്ക്കുന്ന യാഥാർത്ഥ്യം എന്റെ കൺമുമ്പിൽ നില്ക്കുമ്പോഴും തന്റെ കൈയ്യിലുണ്ടായിരുന്ന ഓറഞ്ച് പങ്കുവെച്ച് പിതാവ് എന്നെ കഴിപ്പിച്ചത് മധുരിക്കുന്ന ഓർമ്മയായി ഇന്നും ഞാൻ കൊണ്ടു നടക്കുന്നു. പിതൃവിയോഗത്താൽ അന്ന് കരഞ്ഞുകൊണ്ട് കഴിച്ച ഓറഞ്ചിന്റെ അത്രയും മധുരമുള്ള ഓറഞ്ച് പിന്നീടൊരിക്കലും ഞാൻ കഴിച്ചിട്ടില്ല. ഈ വരികൾ കുറിക്കുന്ന സമയത്ത് ദിവന്നാസിയോസ് പിതാവിന്റെ വിയോഗമോർത്തു ഞാൻ ഒന്നുകൂടി കരഞ്ഞു. അന്ന് എന്റെ ഭവനത്തിൽ ആശ്വാസ സാന്നിദ്ധ്യമായിരുന്ന പിതാവ് പറഞ്ഞ വാക്കുകൾ ഇന്നും ഞാൻ പാലിക്കുന്നു. ''മരിച്ചുപോയ ഈ പിതാവിന്റെ മകൻ വൈദികനാകുമ്പോൾ എല്ലാ ദിവസവും കുർബാനയിൽ തന്റെ അപ്പനെ ഓർത്ത് പ്രാർത്ഥിക്കും''. ജനുവരി 12-ാം തീയതി മരിച്ച അപ്പനെയും 16-ാം തീയതിയും 18-ാം തീയതിയും കാലം ചെയ്ത എന്റെ പ്രിയപ്പെട്ട ആത്മീയ പിതാക്കന്മാരെയും ഇനിയും എന്നും കുർബാനയിൽ ഞാൻ ഓർത്തു പ്രാർത്ഥിക്കും.

## സ്നേഹിക്കാൻ മാത്രം അറിയുന്ന പിതാവ്

ദിവന്നാസിയോസ് പിതാവിന് സ്നേഹം പ്രകടിപ്പിക്കുന്നതിന് തന്റേതായ ഒരു ശൈലിയുണ്ടായിരുന്നു. പരിശീലനകാലത്തെ കർശനമായ തിരുത്തലുകൾ പോലും തന്റേതായ ഒരു സ്നേഹസ്പർശനത്തോടെയായിരുന്നു പിതാവ് നടപ്പാക്കിയിരുന്നത്. ആരുടെയെങ്കിലും പ്രവൃത്തി അനിഷ്ഠകരമെന്ന് പിതാവിന് തോന്നിയാൽ അടുത്തുകൂടി പോയാൽ പോലും സംസാരിക്കാതെയും നോക്കാതെയും പൊയ്ക്കളയും. അതു മനസ്സിലാക്കി തിരുത്തിയാൽ ഒരു മടിയും കൂടാതെ സ്നേഹം പ്രകടിപ്പിക്കുകയും ചെയ്യും. വലിയ ആൾക്കൂട്ടത്തിനിടയിൽ ആയാലും , സ്റ്റേജിൽ പരിപാടിയിൽ പങ്കെടുക്കുകയാണെങ്കിലും ഇഷ്ടപ്പെട്ടവരുടെ സാന്നിദ്ധ്യം പിതാവിന്റെ ആ ചിരിയിലൂടെ അറിയുവാൻ സാധിക്കുമായിരുന്നു.

മിക്കപ്പോഴും യാത്രകൾ കഴിഞ്ഞുവരുന്ന സമയങ്ങളിൽ പെട്ടി നിറയെ മിഠായിയും, കുട്ട നിറയെ പഴങ്ങളുമായിട്ടായിരിക്കും പിതാവ് സെമിനാരിയിലേക്ക് വരുന്നത്. അന്നത്തെ എല്ലാ ബത്തേരി യാത്രയും കഴിഞ്ഞുവരുമ്പോൾ നിറം പിടിപ്പിച്ച വീരപ്പൻ കഥകൾ ഞങ്ങളുമായി പങ്കുവച്ചിരുന്നു. അതുപോലെ തന്നെ പിതാവിന്റെ സ്നേഹവും ദുഃഖവുമൊക്കെ പ്രകടിപ്പിക്കുന്ന ഒരു മാർഗ്ഗമായിരുന്നു സംഗീതം - പ്രത്യേകിച്ചും വയലിൻ എന്ന സംഗീതോപകരണം. ആന്ദ്രേയ അമാറ്റി (1511-1577) വയലിൻ കണ്ടുപിടിച്ചതു തന്നെ ദിവന്നാസിയോസ് പിതാവിന് വേണ്ടിയാണോയെന്ന് തോന്നിപോവുമായിരുന്നു പിതാവിന്റെ മനോഹരമായ വയലിൻ വായന കേട്ടാൽ. സംഗീതത്തിലൂടെ തന്റെ വികാര ഭാവങ്ങൾ മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനു പിതാവിനു പ്രത്യേക സിദ്ധി തന്നെയുണ്ടായിരുന്നു.

## സത്യസന്ധതയും, ജീവിത വിശുദ്ധിയുമുള്ള പിതാവ്

വലിയ സത്യസന്ധതയും, നിഷ്കളങ്കതയും, ആർജവും, നിഷ്ഠയും ഒക്കെ ഒത്തുചേർന്ന ഒരു വ്യക്തിത്വമായിരുന്നു പിതാവിന്റേത്. സെമിനാരിയിലെ മുഖ്യ പരിശീലകനെന്ന നിലയിൽ ഭാവി വൈദികർക്ക് വലിയ ജീവിത വിശുദ്ധി ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. ബൗദ്ധിക പരിശീലനത്തെ ഒരിക്കലും വിലകുറച്ചുകണ്ടിരുന്നുമില്ല. ഞങ്ങളുടെ കാലത്ത് സെമിനാരിയിൽ പഠിച്ച, ഏതാനും മാസങ്ങൾക്കു മുൻപ് പെട്ടെന്നു മരിച്ച ബത്തേരി രൂപതയിലെ ജോൺ മനയിലച്ചനെ പിതാവിനു വലിയ ഇഷ്ടമായിരുന്നു. പഠന കാര്യങ്ങളിൽ അതി സമർത്ഥനായിരുന്നില്ലെങ്കിലും അദേഹത്തിന്റേതായ ഒരു വിശുദ്ധിയും, നിഷ്കളങ്കതയും ജീവിതത്തിൽ വേറിട്ടുനിന്നിരുന്നു. അദേഹത്തെ മാതൃകയാക്കണമെന്ന് ചിലപ്പോഴൊക്കെ പിതാവു പറയുമായിരുന്നു.

ജീവിതത്തിലെ അച്ചടക്കത്തിന്റെ ഭാഗമായിത്തന്നെ അധികാരികളോടുള്ള അനുസരണയും വിധേയത്വവും പിതാവു കണ്ടിരുന്നു. സ്വന്തം ജീവിതത്തിൽ അതു പ്രാവർത്തികമാക്കിയതു വഴി തന്റെ ശിഷ്യൻമാർക്കും, തന്റെ അജപാലന ശുശ്രൂഷയിൻ കീഴിലുള്ളവർക്കും പിതാവിനെ അനുസരിക്കുന്നത് സന്തോഷമുള്ള കാര്യവുമായിരുന്നു.

## കൊടുക്കുന്നതിൽ സന്തോഷം കണ്ടെത്തിയ പിതാവ്

വലിയ സഹാനുഭൂതിയുണ്ടായിരുന്ന പിതാവിനു വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നതിലായിരുന്നു സന്തോഷം. എന്തെങ്കിലും വാങ്ങുന്നതു തന്നെ ആർക്കെങ്കിലും കൊടുക്കുന്നതിന് വേണ്ടിയായിരുന്നു. അനേകം പേരുടെ ആത്മീകവും, ഭൗതീകവും, ബുദ്ധിപരമായ വളർച്ചയ്ക്ക് പിതാവ് കാരണമായി തീർന്നിട്ടുണ്ട്. എന്റെ സെമിനാരി പരിശീലനകാലത്ത് വ്യക്തിപരമായ ഒരു കാര്യത്തിന് സാമ്പത്തികമായ ഒരു ആവശ്യം എനിക്കുണ്ടായി. ഇങ്ങനെയുള്ള കാര്യങ്ങൾ ആരോടും പറയുകയോ സഹായം ചോദിക്കുകയോ ചെയ്യരുതെന്നുള്ള ചിന്തയിലായിരുന്നു ഞാൻ. എന്നാൽ എന്റെ മുഖത്തെ ഭാവം അദ്ദേഹം വായിച്ചറിഞ്ഞ് ആരും കാണാതെ മുറിയിൽ കൊണ്ടുപോയി സംസാരിച്ചു. ആവശ്യത്തിലധികമായി (ആരോടും പറയരുതെന്ന് വിലക്കികൊണ്ട്) എന്നെ സഹായിച്ചു. നന്മ ചെയ്യുന്നതിൽ മടിയോ, മടുപ്പോ തോന്നാത്ത ആളായിരുന്നു എന്റെ ദിവന്നാസിയോസ് പിതാവ്. ആ കടം വർഷങ്ങൾക്ക് ശേഷം ഞാൻ തിരികെ കൊടുക്കുമ്പോൾ , ഒന്നും പ്രതീക്ഷിക്കാതെ കൊടുത്തതായതുകൊണ്ട് അദ്ദേഹം അന്നേ മറന്നുപോയിരുന്നു.

## ബലഹീനരെ ശക്തിപ്പെടുത്തിയ പിതാവ്

അദ്ദേഹത്തിന്റെ സ്വഭാവത്തിലെ ആർജ്ജവത്വം കാരണം തെറ്റുകണ്ടാൽ തുറന്നുപറഞ്ഞ് പലരെയും തിരുത്താൻ അദ്ദേഹത്തിന് സാധിക്കുമായിരുന്നു. കർശനമായി തന്നെ പിതാവ് റെക്ടറായിരിക്കുന്ന കാലത്ത് ഞങ്ങൾക്ക് തിരുത്തലുകൾ നല്കിയിരുന്നു. എന്നാൽ അതോടൊപ്പം ബലക്ഷയം സംഭവിച്ചവനെ കരം പിടിച്ചു നടത്തുന്നതിനും പിതാവ് ശ്രദ്ധിച്ചിരുന്നു. എന്റെ സെമിനാരി പരിശീലന കാലയളവിൽ ഒന്നിൽ

കൂടുതൽ തവണ അദ്ദേഹത്തെ സമീപിച്ചു എന്റെ വിളിയിൽ ഞാൻ ''സംശയം'' പ്രകടിപ്പിച്ചിട്ടുണ്ട്. അപ്പോഴൊക്കെ തന്റെ മറ്റെല്ലാ ജോലികളും മാറ്റിവെച്ച് സ്വയം സൃഷ്ടിച്ചെടുത്ത കഥകളും ഉപകഥകളുമൊക്കെ പറഞ്ഞ് പാതിരാത്രി കഴിഞ്ഞും ഞാൻ എന്റെ വിളിയിൽ ഉറച്ചു എന്ന് ഉറപ്പാക്കിയതിനു ശേഷമാണ് തന്റെ മുറിയിൽ നിന്നും എന്നെ പറഞ്ഞുവിട്ടിട്ടുള്ളത്. എന്നോട് മാത്രമല്ല ആവശ്യത്തിലായിരുന്ന എല്ലാ സെമിനാരിക്കാരെയും അങ്ങനെ സ്നേഹിക്കുവാനേ പിതാവിന് അറിയുമായിരുന്നുള്ളൂ. മറ്റുള്ളവരുടെ വേദനകൾ ഏറ്റെടുത്തപ്പോഴും തന്റെ വേദനകളും അസുഖങ്ങളുമൊക്കെ സ്വകാര്യമായി പിതാവ് കൊണ്ടു നടന്നു. ഞങ്ങളുടെ റെക്ടറായിരുന്ന സമയത്തു തന്നെ ചെറിയ അസുഖങ്ങൾ അദ്ദേഹത്തെ അലട്ടിയിരുന്നു. പക്ഷേ അതൊക്കെ തന്റെ ഔദ്യോഗിക കൃത്യനിർവഹണത്തിനു തടസ്സമാകാതിരിക്കാൻ പിതാവു പ്രത്യേകം ശ്രദ്ധിച്ചിരുന്നു. തന്റെ രോഗം അജപാലന ശുശ്രൂഷയ്ക്ക് തടസ്സമാണെന്ന് കണ്ട സമയത്ത് ഉത്തരവാദിത്വത്തിൽ നിന്നും ഒഴിഞ്ഞ് പ്രാർത്ഥിക്കുന്നതിനായി പിതാവ് സമയം കണ്ടെത്തുകയും ചെയ്തു. ആ സമയത്തു പോലും രോഗവും വേദനയുമെല്ലാം പിതാവിന്റെ ''സ്വകാര്യ സഹനങ്ങളായി'' കൊണ്ടു നടന്നു.

## വ്യക്തി ബന്ധങ്ങൾക്ക് വില കല്പിച്ച പിതാവ്

സമൂഹത്തിലെ ഉന്നത ശ്രേണിയിലുള്ളവരും , താഴേക്കിടയിലുള്ളവരും, കുഞ്ഞുങ്ങൾപോലും പിതാവിന്റെ സ്നേഹവലയത്തിലുണ്ടായിരുന്നു. ഞങ്ങളുടെ സെമിനാരി കാലഘട്ടത്തിൽ തിരുവിതാംകൂർ രാജ കുടുംബത്തിൽ നിന്നും ക്ഷണം ലഭിക്കുമ്പോൾ സെമിനാരിക്കാരെയും കൂട്ടി പിതാവ് അവിടെ പോയിരുന്നു. വലിയ തിരക്കുണ്ടായിരുന്നപ്പോൾ പോലും സ്വന്തം കൈപ്പടയിൽ വിശേഷങ്ങളൊക്കെ അന്വേഷിച്ച് പിതാവ് അയച്ചിരുന്ന ക്രിസ്തുമസ് കാർഡ് അമൂല്യമായിക്കരുതി ഞാൻ സൂക്ഷിക്കുമായിരുന്നു. ഞാൻ ഡിട്രോയിറ്റിലായിരുന്ന സമയത്ത് മറ്റനേകർക്ക് ആതിഥ്വമരുളിയപ്പോഴും ദിവന്നാസിയോസ് പിതാവ് എന്റെ ''പ്രലോഭനങ്ങളിൽ'' വീഴാതെ മാറി നടന്നിരുന്നു. എന്നാൽ 2007 ൽ കാനഡയിൽ സഹോദരിയുടെ അടുത്തു പോയതിനു ശേഷം അതു വഴി വരാമെന്നു സമ്മതിച്ചു. എനിക്കു വലിയ സന്തോഷം തോന്നിയ സമയമായിരുന്നു അത്. അന്ന് അവിടെയുണ്ടായിരുന്ന കോശിചിരക്കരോട്ടച്ചനും ഞാനും പിതാവിനെ ഫോർഡു കാർ നിർമ്മാണ ഫാക്ടറിയും, കാനഡയ്ക്കും, അമേരിക്കയ്ക്കും അതിർത്തിയിലുള്ള ഹൂറോൻ കായലുമൊക്കെ കൊണ്ടു കാണിച്ചു. ഞങ്ങൾ പിതാവിനുണ്ടാക്കിയ സാധാരണ ഭക്ഷണം കഴിക്കാൻ സാധിക്കില്ലെന്ന അറിവു പച്ചക്കറികൾ മാത്രം കഴിക്കാൻ കഴിയുന്ന ഒരു റെസ്റ്റോറന്റിൽ കൊണ്ടു പോകുന്നതിനു കാരണമായി. പച്ചിലകൾ മാത്രം വലിയ സന്തോഷത്തോടെയും സംതൃതിയോടെയും അദ്ദേഹം കഴിക്കുന്നത് ഞങ്ങൾ അത്ഭുതത്തോടെയും നിർവൃതിയോടെയും കണ്ടു.

## സേവനം നേതൃത്വശൈലിയാക്കിയ പിതാവ്

മലയാളത്തിലെ ആദ്യത്തെ നിഘണ്ടു രൂപപ്പെടുത്തിയ ഹെർമ്മൻ ഗുണ്ടർട്ടിന്റെ ചെറുമകനാണ് സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ ജർമ്മൻ എഴുത്തുകാനായ ഹെർമ്മൻ ഹെസ്സെ (Hermann Hesse). അദ്ദേഹത്തിന്റെ ചെറിയൊരു നോവലാണ് "കിഴക്കോട്ടുള്ള തീർത്ഥയാത്ര''(Journey to the East). ഹെർമ്മൻ ഉൾപ്പെടെയുള്ളവരെ തീർത്ഥയാത്രയിൽ എന്താവശ്യത്തിലും സഹായിച്ചുകൊണ്ട് ഓടി നടക്കുന്ന ആളാണ് ലിയോ. യാത്രയുടെ ഒരു ഘട്ടത്തിൽ ലിയോ അപ്രത്യക്ഷനാകുന്നു. ലിയോയുടെ അസാന്നിദ്ധ്യം വലിയ ബുദ്ധിമുട്ടുണ്ടാക്കുന്നു. കുറെ കഴിഞ്ഞ് ലിയോ വീണ്ടും പ്രത്യക്ഷപ്പെടുന്നു. അപ്പോഴാണ് യാത്രക്കാരെല്ലാം തിരിച്ചറിയുന്നത് ലിയോ സേവകനായിരുന്നില്ല, പിന്നെയോ നേതാവായിരുന്നു. ഇത്തരത്തിലുള്ള ഒരു നേതാവായിരുന്നു ദിവന്നാസിയോസ് പിതാവ്. എല്ലാവർക്കും നന്മചെയ്തുകൊണ്ട് കടന്നുപോയ നേതാവ്. അതുപോലെ തന്നെ തന്റെ കൂട്ടത്തിലുള്ള എല്ലാവരെയും വളർത്തിയ നേതാവ്. 1996-ൽ മലങ്കര മേജർ സെമിനാരിയിൽ വച്ചുനടന്ന ഭാരതത്തിലെ മെത്രാന്മാരുടെ സമ്മേളനത്തിന്റെ സംഘാടകൻ പിതാവായിരുന്നു. അതുമായി ബന്ധപ്പെട്ട് ഒരുപാട് നല്ല അനുഭവങ്ങൾ പിതാവിനോട് ചേർന്ന് പ്രവർത്തിച്ച ഞങ്ങൾക്കൊക്കെ പറയാനുണ്ട്. ഉത്തരവാദിത്വങ്ങൾ വിഭജിച്ചുനല്കി വിവിധ സ്വഭാവക്കാരെ കോർത്തിണക്കി അതിന്റെ സംഘാടനം പിതാവ് ഭംഗിയായി നിർവ്വഹിച്ച് സമ്മേളനം വലിയ വിജയമാക്കിത്തീർത്തു.



## ഉപസംഹാരം

ഒരിക്കലും മരിക്കില്ലെന്ന് ചിന്തിച്ചു ജീവിക്കുന്ന ഒരുപാട് പേരുണ്ട്. അതുപോലെ തന്നെ ഒരിക്കലും ജീവിച്ചിട്ടില്ലെന്ന് ഓർത്തു മരിക്കുന്നവരുമുണ്ട്. ദിവന്നാസിയോസ് പിതാവ് നല്ലതുപോലെ ജീവിച്ച്നല്ല മരണം പ്രാപിച്ചവരുടെ ഗണത്തിൽ പെടുന്നു. തന്റെ മരണം മൂലം മരണത്തിന്മേൽ വിജയം വരിച്ച കർത്താവിലുള്ള നിത്യജീവിതത്തിലേക്ക് നമുക്ക് മുമ്പായി പിതാവ് കടന്നുപോയി എന്നു കരുതാം. പിതാവിന്റെ ജീവിതവും മരണവും ഒരു നല്ല ക്രിസ്തീയ ജിവിതത്തിന്റെ മാതൃകയാണ്. ഇങ്ങനെയുള്ള ഒരു ഗുരുവിനെ ഞങ്ങൾക്കുതന്ന ദൈവത്തിന് നന്ദി പറയുന്നു. അങ്ങയുടെ വിടവാങ്ങലിൽ ആരും കാണാതെ കരഞ്ഞ അനേകം ശിഷ്യന്മാരിൽ- ആത്മീയ മക്കളിൽ ഞാനും ചേർന്ന് എന്റെ ഇരു തുള്ളി കണ്ണീർ കാഴ്ചയായി ഞാൻ പ്രാർത്ഥിക്കുന്ന ചാപ്പലിൽ സമർപ്പിക്കുന്നു. ഈറൻ മിഴികളോടെയുള്ള, എന്റെ പ്രാർത്ഥനകളോടെ ഗുരുവേ അങ്ങേക്ക് ഈ എളിയ ശിഷ്യന്റെ പ്രണാമം.

## കവർ സ്റ്റോറി

**തീരത്തിന്റെ അതിശയിപ്പിക്കുന്ന വിശ്വാസം. ഓഖി ദുരന്തത്തിന്റെ കഷ്ടതകൾക്കു നടുവിൽ തീരദേശത്തെ കുടുംബങ്ങളിൽ കണ്ട അതിശയിപ്പിക്കുന്ന കാഴ്ചകൾ വിശ്വാസ ജീവിതത്തിന്റെ കനൽവഴികൾ.....**



# മലകളെ മാറ്റുന്ന വിശ്വാസം

**ജോയി ഗോതുരുത്ത്**

വിശ്വാസമെന്നത് നമ്മുടെ ജീവിതത്തിലെ അന്ധകാരത്തെമുഴുവൻ ചിതറിച്ചുകളയുന്ന പ്രകാശ പ്രഭവകേന്ദ്രമല്ല. പ്രത്യുത, രാത്രികളിൽ നമ്മുടെ കാലടികൾക്ക് വെളിച്ചം നൽകുകയും നമ്മുടെ യാത്ര പൂർത്തിയാക്കുവാൻ പര്യാപ്തമാക്കുകയും ചെയ്യുന്ന വിളക്കാണു വിശ്വാസം. സഹിക്കുന്നവർക്ക് എല്ലാം വിവരിച്ചു നല്കുന്ന വാദമുഖങ്ങളെ ദൈവം നല്കുന്നില്ല. പിന്നെയോ കൂടെ നടക്കുന്ന സാന്നിദ്ധ്യമായി തുടർന്നു കൊണ്ടു സഹനത്തിന്റെ എല്ലാതലങ്ങളിലും പ്രത്യശയുടെ കിരണങ്ങൾ വീശുന്നു. (ഫ്രാൻസിസ് പാപ്പ)

കടപ്പുറത്തെ ക്രൈസ്തവരുടെ വിശ്വാസം മലകളെ മാറ്റാൻ തക്ക വിധത്തിൽ കരുത്തുള്ളതാണ് (മത്തായി 17: 20). വൃക്ഷങ്ങളെ വേരോടെ പിഴുതു കടലിൽ സ്ഥാപിക്കാൻ തക്ക വിധത്തിൽ അതു ശക്തമാണ്. (ലൂക്കാ17:6). വിശ്വാസമെന്നത് പ്രത്യാശിക്കുന്നവ ലഭിക്കുമെന്ന ഉറപ്പാണെന്നും, കാണപ്പെടാത്തവ ഉണ്ട് എന്ന ബോദ്ധ്യവുമാണെന്നും(ഹെബ്രാ.11:1)ജീവിതം കൊണ്ടു നിരന്തരം തെളിയിച്ചു കൊണ്ടിരിക്കുന്നവരാണു കടപ്പുറത്തെ പാവപ്പെട്ടവരായ മത്സ്യത്തൊഴിലാളികൾ.

കഴിഞ്ഞ നവംബർ 29,30 തിയതികളിൽ തീരത്തുവീശിയടിച്ച ഓഖി കൊടുങ്കാറ്റ് അപരിഹാര്യമായ നഷ്ടമാണ് തിരുവനന്തപുരം ലത്തീൻ അതിരൂപതയ്ക്കു വരുത്തിയിട്ടുള്ളത്. കേരളത്തിലും തമിഴ്നാട്ടിലുമായി മുന്നൂറോളം രൂപതാംഗങ്ങൾ കടലിൽ മരിക്കുകയോ അഥവാ കാണാതാവുകയോ ചെയ്തിട്ടുണ്ട്. തീരമേഖലകളിലെ വിലാപത്തിന്റെ ശബ്ദം ഇപ്പോഴും മുഴങ്ങി കേൾക്കുന്നുണ്ട്. ഓഖി ദുരന്തത്തിന്റെ അൻപതാം ദിവസം ദുരന്തം തട്ടിയെടുത്തവരുടെ ചിത്രങ്ങൾ ഒന്നാം പേജിൽ തന്നെ പ്രസദ്ധീകരിച്ചു കൊണ്ടാണു ദീപിക ഈ ജനവിഭാഗത്തോടു ഐക്യദാർഢ്യം പ്രഖ്യാപിച്ചത്.

കേരളം കൈവരിച്ചിട്ടുള്ള വികസന നേട്ടങ്ങളുടെ ചുറ്റുമതിലുകൾക്കുള്ളിൽ നിന്നും ആട്ടിയകറ്റപ്പെട്ടവരാണു മത്സ്യത്തൊഴിലാളികൾ. കേരള വികസന മാതൃകയുടെ അപവാദങ്ങളാണല്ലോ കേരളത്തിലെ മത്സ്യത്തൊഴിലാളികളും ദലിതരും ആദിവാസികളും. ഭക്ഷണം, വസ്ത്രം, പാർപ്പിടം, വൈദ്യസഹായം, വിദ്യാഭ്യാസം എന്നീ മൗലികാവകാശങ്ങൾ പോലും നിക്ഷേധിക്കപ്പെട്ടവരാണു മത്സ്യത്തൊഴിലാളികൾ. എന്നാൽ രാഷ്ട്രത്തിന് ഏറ്റവും കൂടുതൽ വിദേശനാണ്യം നേടിത്തരുന്ന മേഖലകളിലൊന്നാണ് മത്സ്യമേഖല. ആശ്ചര്യമായ കാര്യം ഇതിന്റെ ഉടമകളായ മീൻപിടുത്തക്കാർ ദുരിതപൂർണമായ സാഹചര്യത്തിൽ പട്ടിണിയിലും അവഗണനയിലും കഴിയുന്നു എന്നതാണ്. ഇടനിലക്കാർ പണം വാരിക്കൂട്ടുന്നു. രജ്യത്തിനുലഭിക്കുന്ന വിദേശനാണ്യത്തിന്റെ ഒരംശമെങ്കിലും ചെലവാക്കി ഇവരുടെ ജീവിത നിലവാര ഉയർച്ചയ്ക്കായി മാറി മാറി വരുന്ന സർക്കാരുകൾ ശ്രമിക്കുന്നില്ല. സാമൂഹികമായും രാഷട്രീയമായും തൊഴിൽപരമായും ഇവർ സംഘടിതരല്ലാത്തതു മൂലം അധികാരികൾ നിരന്തരം ഇവരെ അവഗണിക്കുന്നു.

ഈ ജനവിഭാഗത്തിന്റെ ഏറ്റവും വലിയ തനതു സമ്പത്താണു അവരുടെ ആഴമേറിയ ക്രൈസ്തവ വിശ്വാസം. ഓഖി ദുരന്തത്തിന്റെ ചുറ്റുപാടുകളിൽ തിരുവനന്തപുരത്തെ തീരദേശ ജനതയുടെ വിശ്വാസ ജീവിതത്തിലൂടെയുള്ള ഒരു അന്വേഷണമാണു ഈ ചെറുലേഖനത്തിലൂടെ നടത്താൻ ശ്രമിക്കുന്നത്.

ഓഖി, കടപ്പുറത്തെങ്ങും ദുരിതം വാരിയെറിഞ്ഞു. കുടുംബനാഥൻമാരെയായിരുന്നു ഓഖി ചുഴലിക്കാറ്റ് തട്ടിയെടുത്തത്. ബഹുപൂരിപക്ഷവും ചെറുപ്പക്കാർ. എല്ലാ ദിവസവും കഠിനമായി അദ്ധ്വാനിച്ചിട്ടും ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടിമുട്ടിക്കാൻ കഴിയാതെ വിഷമിച്ചിരുന്ന കുടുംബങ്ങളിലെ അപ്പം തേടുന്നവരെയായിരുന്നു ചുഴലിക്കാറ്റ് കടലിലെ നിലയില്ലാക്കയങ്ങളിലേക്കു ചുഴറ്റിയെറിഞ്ഞത്. അവരോടൊപ്പം അനാഥമാക്കപ്പെട്ട അവരുടെ കുടുംബങ്ങളും ദുരിതങ്ങളുടെ നിലയില്ലാക്കയങ്ങളിലേക്ക് ചുഴറ്റിയെറിയപ്പെട്ടു. ഭാവി അവരുടെ മുന്നിൽ അന്ധകാരപൂർണമാണ്. ഈ ദുരന്താനുഭവം പങ്കുവെയ്ക്കുന്ന സെൽവരാജ് കനക രാജിന്റെ ഒരു ഫേസ്ബുക്ക് പോസ്റ്റാണു താഴെ ചേർത്തിരിക്കുന്നത്.

ഗൾഫിൽ നിന്നും ലീവിന് നാട്ടിൽ പോകുമ്പോഴൊക്കെ സെമിത്തേരിയിൽ ചെന്ന് അപ്പനെയും

അപ്പാപ്പൻമാരെയും അമ്മച്ചിമാരെയും അടക്കം ചെയ്തിരിക്കുന്ന കല്ലറകൾ സന്ദർശിക്കാറുണ്ട്. ഇക്കഴിഞ്ഞ ഡിസംബറിൽ നാട്ടിലായിരുന്നപ്പോൾ സെമിത്തേരി സന്ദർശനത്തിന് മോനുവിനേയും കൂട്ടി. അപ്പനെ അടക്കം ചെയ്തിരിക്കുന്നതിനരികിലായി രണ്ടുപുതിയ ഫോട്ടോ പതിച്ച കുരിശുകൾക്കു താഴെ മണൽ കൂട്ടി പൂക്കൾക്കൊണ്ടലങ്കരിച്ച പുതിയ കല്ലറകൾ. ഫോട്ടോയും പേരും ശ്രദ്ധിച്ചപ്പോൾ ഓഖി ദുരന്തത്തിൽ പൊഴിയൂരിൽ നിന്നും കാണാതായ 14 പേരിൽ രണ്ടുപേരുടെ, മേരി ജോണി (രാജു)ന്റെയും അലക്സാണ്ടറിന്റെയും കല്ലറകളായിരുന്നു.

അപ്പന്റെ കല്ലറയിൽ മെഴുകുതിരിയും ചന്ദനത്തിരിയും കത്തിച്ചു കൊണ്ടിരിക്കുമ്പോൾ കാഴ്ചയ്ക്ക് 22 വയസ്സ് തോന്നിക്കുന്ന ഒരമ്മയും 7 ഉം 2 ഉം വയസ്സുള്ള രണ്ടുപെൺകുട്ടികളും മേരിജോണിന്റെയും അലക്സാണ്ടറിന്റെയും കല്ലറകളിനടുത്തായി വന്നു. സമയം വൈകുന്നേരം ആറര കഴിഞ്ഞു. ഇരുട്ട് കയറിത്തുടങ്ങി. അവരും കല്ലറകളിൽ മെഴുകുതിരിയും ചന്ദനത്തിരിയും കത്തിച്ചു പ്രാർത്ഥിക്കാൻ തുടങ്ങി. രണ്ടുവയസ്സായ മകളെ മടിയിലിരുത്തി പ്രാർത്ഥിക്കുന്ന ആ അമ്മയുടെ കണ്ണിൽ നിന്നും കണ്ണുനീർ ധാരധാരയായ് ഒഴുകിക്കൊണ്ടിരുന്നു. പിന്നീട് ആ അമ്മയുടെ മുഖത്ത് നോക്കുവാനുള്ള മനധൈര്യം എനിക്ക് ഉണ്ടായില്ല.

22 വയസ്സായ അമ്മയും 2 വയസ്സായ മകളും ഓഖി കവർന്നെടുത്ത മേരി ജോണിന്റെ ഭാര്യയും ഏകമകളുമാണ്. 7 വയസ്സായ മകൾ അലക്സാണ്ടറിന്റെയും.

സെമിത്തേരി വിട്ടിറങ്ങുമ്പോൾ മോനോടായി പറഞ്ഞു. മേരി ജോണിന്റെ നഷ്ടം ഈ അമ്മയ്ക്കും മകൾക്കും മാത്രമാണ്. ബന്ധുക്കളും നാട്ടുകാരും ഇവരുടെ സങ്കടങ്ങളിൽ നിന്നും മെല്ലെ മെല്ലെ അകന്നുപോകും. 22 വയസ്സായ ഈ അമ്മയുടെയും മകളുടെയും ജീവിതം എന്താകുമെന്ന് മോൻ ചിന്തിച്ചു നോക്കിയേ. ഓഖി ദുരന്തത്തിൽ പെട്ടവരുടെ ജീവിതങ്ങൾ നമുക്ക് വെറും കെട്ടുകഥകളാകാതിരിക്കട്ടെ. നാമറിയാത്ത ജീവിതങ്ങളെല്ലാം നമ്മുക്ക് വെറും കെട്ടുകഥകളാണ് (ബെന്യാമിൻ)

മത്സ്യത്തൊഴിലാളികളുടെ ജീവിതം യഥാർത്ഥത്തിൽ കെട്ടുകഥകളെക്കാൾ അവിശ്വസനീയമാണു. ഓഖി ആഞ്ഞടിച്ചു തകർത്ത പതിനഞ്ചോളം തീരഗ്രാമങ്ങൾക്കു പൊഴിയൂരിനെപോലെ നൂറു കണക്കിനു കദന കഥകൾ വിവരിക്കാനുണ്ട്. എന്നാൽ ഈ പ്രതിസന്ധികളോടുള്ള ഇവരുടെ പ്രതികരണം അത്ഭുതാവഹമാണു. എത്രവെള്ളമുയർന്നാലും അതിനുമുക





ളിലാണ് തോണിയെന്ന ചൊല്ലുണ്ട്. അത് പോലെയാണു മത്സ്യത്തൊഴിലാളികളും. എത്ര കലുഷിതമായ ജീവിത സാഹചര്യങ്ങളിലും വിശ്വാസമെന്ന നങ്കൂരത്തിൽ അവർ തങ്ങളുടെ ജീവിതത്തെ ഉറപ്പിച്ചു നിറുത്തുന്നു. ഈ അനുഭവം മറ്റൊരിടത്തും കാണാനാകാത്തതാണ്.

ജനുവരി 14നു ഞായറാഴ്ച വി. കുർബാനയിൽ സംബന്ധിച്ചത് തിരുവനന്തപുരം ലത്തീൻ അതിരൂപതയിലെ അടിമലത്തുറ ഫാത്തിമ മാതാ ഇടവക പള്ളിയിലായിരുന്നു. ദൈവാലയവും ഇരുവശങ്ങളുലുമുള്ള വരാന്തകളിലും വിശ്വാസികൾ തിങ്ങി നിറഞ്ഞിരുന്നു. പള്ളിയിൽ സ്ഥലമില്ലാതിരുന്നതുകൊണ്ട് കുറെ പേർ പുറത്തായിരുന്നു നിന്നത്. പള്ളിക്കുള്ളിലാണെങ്കിൽ അനങ്ങാൻ വയ്യാത്ത അത്ര തിരക്ക്. കൊല്ലം രൂപതാ മെത്രാൻ ഡോ. സ്റ്റാൻലി റോമൻ പിതാവായിരുന്നു ദിവ്യബലിക്ക് മുഖ്യ കാർമ്മികത്വം വഹിച്ചത്. ഇത്രയേറെ ഭക്തി നിർഭരവും വിശ്വാസികളുടെ പ്രാർത്ഥനാ പങ്കാളിത്തം കൊണ്ട് സജീവവുമായ ദിവ്യപൂജയിൽ ആദ്യമായിട്ടാണ് സംബന്ധിച്ചതെന്ന് പറയാം. അത്യച്ചത്തിൽ ആയിരുന്നു പ്രാർത്ഥനകൾ. ഓഖി ദുരന്തത്തിൽ പതിനാലുപേരെയാണ് അടിമലത്തുറയിൽ നിന്നും കാണാതായിരിക്കുന്നത്. ദുരന്തമുഖത്ത് കടലിൽ നിന്നും ദൈവാനുഗ്രഹത്താൽ പതിനെട്ടോളം പേർ രക്ഷപ്പെട്ടെത്തിയിരുന്നു. ദിവസങ്ങളോളം കടലിൽ മരണവുമായി മല്ലടിച്ചു കഴിഞ്ഞവർ. കൂടെ പണിക്കു പോയവർ കടലിന്റെ അഗാതയിലേക്ക് ഊർന്നുപോയതിന്റെ നടുക്കം മാറിയിട്ടില്ല. ശാരീരികമായും മാനസികമായും ആഘാതമേറ്റവർ. ദൈവം തന്റെ കൈവെള്ളയിലായിരുന്നു ഇവരെ കരയിലെത്തിച്ചത്. രക്ഷപ്പെട്ടെത്തിയവർക്ക് പള്ളിയിൽ പ്രത്യേക ഇരിപ്പടം സജ്ജമാക്കിയിരിക്കുന്നു. യുവജങ്ങളും മദ്ധ്യവയസ്കരുമുൾപ്പെട്ട പതിനെട്ടോളം പേർ. കുർബാന മദ്ധ്യേയുള്ള കാഴ്ചവയ്പ്പിന്റെ സമയത്ത് ഇവർ ഓരോ റോസാപുഷ്പം തിരുമുൾകാഴ്ചയായ് മുഖ്യ കാർമ്മികന്റെ സമക്ഷം സമർപ്പിച്ചു. ഉറ്റവരും ഉടയവരും നഷ്ടപ്പെട്ടവരും കാഴ്ച സമർപ്പണത്തിൽ പങ്കുചേർന്നു. ശോകം തളം കെട്ടി നിന്ന ദൈവാലയത്തിൽ നിന്നുമുയർന്ന പ്രാർത്ഥനകൾ തീർച്ചയായും സ്വർഗ്ഗത്തിൽ പിതാവിന്റെ സമക്ഷം എത്തിക്കാണും.

ഓഖിദുരന്തം ആഘാതമേല്പിച്ച ഇടവകകളിൽ ചെന്നു ദിവ്യബലി അർപ്പിച്ചു പ്രാർത്ഥിക്കുവാനും മരണമടഞ്ഞവരുടെയും കടലിൽ കാണാതായവരുടെയും ഭവനങ്ങൾ സന്ദർശിച്ചു കുടുംബാംഗങ്ങളെ ആശ്വസിപ്പിക്കുവാനും അവരോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുവാനും വേണ്ടി കെ. ആർ. എൽ.സി.സി സംഘത്തിന്റെ ഭാഗമായിട്ടായിരുന്നു അടിമലത്തുറയിൽ എത്തിയത്. കേരള ലത്തീൻ കത്തോലിക്കാ സഭയുടെ ഉന്നത ഏകോപന സമിതിയാണ് കേരള റീജൺ ലാറ്റിൻ കാത്തലിക് കൗൺസിൽ. വർഷത്തിൽ രണ്ടുപ്രാവശ്യം കെ. ആർ. എൽ. സി.സി യുടെ ജനറൽബോഡി യോഗം ചേരാ



റുള്ളത് ജനുവരിയിലും, ജൂലൈയിലും. ഇത്തവണ യോഗം തിരുവനന്തപുരത്ത് വച്ചായിരുന്നു. ഓഖി ദിരന്തത്തിന്റെ പശ്ചാത്തലത്തിൽ ബിസിനസ്സ് വിഷയങ്ങൾ ആദ്യദിനത്തിൽ തന്നെ പൂർത്തിയാക്കി. രണ്ടാമത്തെ ദിവസം ഉച്ചവരെയുള്ള സമയം ഓഖി ദുരിന്തബാധിത സ്ഥലങ്ങൾ സന്ദർശിക്കാനായിട്ടായിരുന്നു മാറ്റി വച്ചത്. യോഗത്തിൽ സംബന്ധിച്ചവർ വിവിധ ഗ്രൂപ്പുകളായിതിരിഞ്ഞു സന്ദർശനം നടത്തി. ഓരോ പ്രദേശത്തും ഓരോ പിതാക്കൻമാരായിരുന്നു നേതൃത്വം നല്കിയത്. ഉച്ചകഴിഞ്ഞു തിരുവന്തപുരത്തു ചേർന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്തത് സി.ബി.സി.ഐ പ്രസിഡന്റ് കർദ്ദിനാൾ മാർ ക്ലീമീസ് കാതോലിക്ക ബാവയായിരുന്നു.

ഓഖി ചുഴലിക്കാറ്റിനോനടുബന്ധിച്ച് തീരപ്രദേശത്തുണ്ടായ ദുരന്തത്തിന്റെ ആഘാതം ഇത്രകണ്ട് ഭീകരമായി വർദ്ധിച്ചത് ബന്ധപ്പെട്ട ഉദ്യോഗസ്ഥൻമാരുടെയും അധികാരികളുടെയും അലംഭാവം മൂലമായിരുന്നു. വേണ്ടത്ര മുന്നറിയിപ്പുകൾ നല്കുന്ന കാര്യത്തിൽ വീഴ്ച്ചവരുത്തി. രക്ഷാപ്രവർത്തനം വൈകിപ്പിച്ചു. വേണ്ടത്ര ഏകോപനം ഒരു കാര്യത്തിലും ഉണ്ടായില്ല. നഷ്ടപരിഹാരം ലഭ്യമാക്കുന്ന കാര്യത്തിലും താമസം ഉണ്ട്. ജനങ്ങളുടെ അവകാശങ്ങൾ നേടിയെടുക്കാൻ ശക്തമായ ഇടപെടലുകളും നീക്കങ്ങളുമാണ് അതിരൂപതയുടെ നേതൃത്വത്തിൽ നടത്തിവരുന്നത്.

ജനുവരി 21 നു ഇംഗ്ലിഷ് ദിനപത്രമായ ഹിന്ദു തീരദേശവാസികളെക്കുറിച്ച് പ്രസിദ്ധീകരിച്ച ഫീച്ചറിന്റെ പേര് നിരാശയ്ക്കിടയിലുള്ള പ്രത്യാശ എന്നാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിലുള്ള പ്രത്യാശയാണല്ലോ ക്രൈസ്തവ ജീവിതത്തിന്റെ കാതൽ. വിശ്വാസത്തിന്റെ പാതയിലൂടെ മാത്രമേ പ്രത്യാശയിലേക്കു മുന്നേറാനാകൂ. അതിനായി പരിപൂർണ സമർപ്പണം അനിവാര്യമാണ്. ഈ ദൈവീക പുണ്യങ്ങളാണ് കടപ്പുറത്തെ ക്രൈസ്തവ ജീവിതം സാരപുഷ്കലമാക്കുന്നത്. അവരുടെ ഭവനങ്ങൾ സന്ദർശിക്കുമ്പോൾ അവരുമായി സംസാരിക്കുമ്പോൾ നമ്മുക്ക് മനസ്സിലാകും എത്രമാത്രം കടുത്ത ദാരിദ്യത്തിലാണ് അവർ ജീവിക്കുന്നതെന്ന്. എന്നാൽ ഒരിക്കലും അവർ നിരാശപ്പെടാറില്ല. ദൈവത്തെ പഴിക്കാറില്ല. യൗഗാന്തിക പ്രത്യാശയെന്ന ദൈവശാസ്ത്ര പദം തൊട്ടറിഞ്ഞു അനുഭവിക്കാൻ കഴിയുന്നത് തീരവാസികളുടെ ജീവിതങ്ങളിലാണ്.

വിശ്വാസത്തിന് ഇത്ര ആഴവും പരപ്പും അവർക്ക് എങ്ങനെ ലഭിച്ചു? ഒന്നാമത്തെ ഘടകം മഹത്തായ മിഷണറി പാരമ്പര്യമാണു. മിഷണറിമാരുടെ അത്യാവേശം എന്ന പദം തന്നെയുണ്ട്. പാശ്ചാത്യ മിഷണറിമാരിൽ നിന്നും ലഭിച്ച വിശ്വാസത്തിന്റെ വെളിച്ചം അത്യാവേശത്തോടെ തലമുറകളായി ഇവർ കാത്തു സൂക്ഷിച്ചുവരുന്നു. ഭൗതിക നേട്ടങ്ങളും വിശ്വാസവുമായി കൂട്ടിക്കുഴക്കാറില്ല. രണ്ടാമത്തെ ഘടകം അചഞ്ചലമായ മരിയഭക്തിയാണ്. ജീവിതത്തിന്റെ എല്ലാ ദുഖങ്ങളും ദുരിതങ്ങളും മാതാവിന്റെ തൃപ്പാദങ്ങളിലാണ് അവർ സമർപ്പിക്കുന്നത്. തീരദേശത്തെ ഒരു ദൈവാലയം സന്ദർശിച്ചപ്പോൾ സ്ഥാപിക്കപ്പെട്ടിരിക്കുന്ന പരി. കന്യകയുടെ തിരസ്വരൂപങ്ങൾ എണ്ണി നോക്കി. ഏഴെണ്ണം . ദൈവമാതാവിന്റെ മഹാ മാദ്ധ്യസ്ഥത്തിലാണ് തീരജനത തങ്ങളുടെ വിശ്വാസ ജൈത്രയാത്ര തുടരുന്നത്.

ഈ മക്കളുടെ സംരക്ഷണം ഏറ്റെടുത്തിരിക്കുന്നത് പള്ളിയാണ്. ഇടവക വൈദികൻ വിശ്വാസികളുടെ അജപാലകനാണ്. വിശ്വാസികളുടെ ജീവിതത്തിന്റെ വിവിധ തലങ്ങളിൽ മാർഗ്ഗനിർദ്ദേശം നല്കുന്നതും ഇടവക വികാരിയാണ്. പരിശുദ്ധകന്യകയും പള്ളിയും പട്ടക്കാരനുമില്ലാത്ത ഒരു ജീവിതം തീരദേശത്തിനു സ്വപ്നം കാണാൻപോലും സാധ്യമല്ല. അത്രയ്ക്ക് എല്ലാം ഇഴുകിച്ചേർന്നിരിക്കുന്നു.

വിശ്വാസത്തിനു സാമൂഹികമായ ഒരു മാനദണ്ഡം കൂടിയുണ്ട്. ഖല പ്രയോഗവത്ക്കരിക്കുന്നതിൽ തീരദേശ ജനത വേണ്ടവിധത്തിൽ വിജയിച്ചിട്ടില്ല എന്നുകൂടി ഈ അവസരത്തിൽ സ്മരിക്കേണ്ടിയിരിക്കുന്നു. ഇതാണ് ഇവരുടെ സാമൂഹ്യ അവശതകളുടെയും നീതി നിഷേധത്തിന്റെയും മൗലിക കാരണം.

ഇവരുടെ സാമൂഹിക ശക്തീകരണത്തിനു സഭാ നേതൃത്വം മുൻ കയ്യെടുക്കണം. വിശ്വാസം അടുത്ത ചുവടു കാണിച്ചുതരുന്ന വിളക്കാണ്. സമർപ്പിക്കുന്നവർക്കേ ദൈവത്തെ കാണാനാകൂ.




# ഓർക്കുക നിങ്ങൾ നിരീക്ഷണത്തിലാണ്



**ബോബി ഏബ്രഹാം**

കുറച്ചുകാലമായി രാജ്യതലസ്ഥാനത്തു നിന്നും രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിൽ നിന്നും കേൾക്കുന്ന കാര്യങ്ങൾ ഒട്ടും ശുഭ സൂചകമല്ല. സങ്കപരിവാർ അജണ്ടകളിലൂടെ മാത്രം രാജ്യത്തെ മുന്നോട്ടു കൊണ്ടുപോകാൻ ശ്രമിക്കുന്നു എന്നും രാജ്യത്തിന്റെ ബഹുസ്വരത നശിപ്പിക്കാൻ ശ്രമിക്കുകയാണെന്നും ഉള്ള ആരോപണങ്ങൾ ഏറെക്കാലമായി കേൾക്കുന്നുവെങ്കിലും രാജ്യത്തെ ജനാധിപത്യ സംവിധാനങ്ങളെ അപ്പാടെ തച്ചുടയ്ക്കാൻ ശ്രമം നടക്കുന്നുവെന്ന ആരോപണമാണ് പുതുതായി ഉയർന്നുവന്നിട്ടുള്ളത്.

ജനാധിപത്യസംവിധാനങ്ങളെ നോക്കുകുത്തിയാക്കുന്നുവെന്നും സംഘപരിവാർ അജണ്ടയുടെ ഭാഗമാക്കുന്നുവെന്നും ആദ്യം ആരോപണമുയർന്നത് കേന്ദ്ര തിരഞ്ഞെടുപ്പ് കമ്മീഷനെതിരെയാണ്. തുടർന്ന് ആ ആരോപണം രാജ്യത്തെ പിടിച്ചുകുലുക്കിയത് രാജ്യത്തെ സുപ്രീംകോടതി ജഡ്ജിമാർ ചീഫ് ജസ്റ്റിസിനെതിരെ പത്രസമ്മേളനം നടത്തിയപ്പോഴാണ്. ആധാർ നിർബന്ധമാക്കി ജനങ്ങളുടെ പൗരസ്വാതന്ത്ര്യം നിഷേധിക്കുന്നു, രണ്ട് തരം പാസ്പോർട്ടിലൂടെ ജനങ്ങളെ രണ്ട് തരം പൗരന്മാരാക്കുന്നു തുടങ്ങിയ ഗുരുതര ആരോപണങ്ങൾ ഉയരുന്നതിനിടയിലാണ് സംഘപരിവാറിന്റെ പ്രമുഖ നേതാവായ ഡോ. പ്രവീൺ തൊഗാഡിയ തന്നെ നരേന്ദ്ര മോദി ഭരണകൂടത്തിനെതിരെ ഏറ്റവും ഗുരുതരമായ ആരോപണം ഉയർത്തിയത്. തന്നെ ഏറ്റമുട്ടലിലൂടെ കൊല്ലാൻ ശ്രമം നടക്കുന്നുവെന്നായിരുന്നു അദ്ദേഹത്തിന്റെ ആരോപണം.

### നിഷ്പക്ഷമോ തെരഞ്ഞെടുപ്പ് കമ്മീഷൻ?

ഏറ്റവും ഗുരുതരമായത് ജനാധിപത്യ സ്ഥാപനങ്ങൾ സംബന്ധിച്ച ആരോപണമാണ്. രാജ്യത്ത് ഏറ്റവും നിഷ്പക്ഷമായ പ്രവർത്തനത്തിന് പേരുകേട്ട തെരഞ്ഞെടുപ്പ് കമ്മീഷൻ ബി.ജെ.പിയുടെ ബി ടീമായി പ്രവർത്തിക്കുന്നുവെന്ന ആരോപണം ഉയർത്തിയത് പ്രതിപക്ഷമാണ്. ഹിമാചൽ പ്രദേശിലും ഗുജറാത്തിലും ഒരേ സമയം തെരഞ്ഞെടുപ്പ് നടക്കേണ്ടിയിരുന്നുവെങ്കിലും ഹിമാചലിലെ പ്രഖ്യാപനം നേരത്തെ നടത്തു

കയും ഗുജറാത്തിലെ പ്രഖ്യാപനം വൈകിപ്പിക്കുകയും ചെയ്തതായിരുന്നു പ്രതിപക്ഷ വിമർശനത്തിന് കാരണം. ബി.ജെ.പി. ഭരിക്കുന്ന ഗുജറാത്തിൽ നിർണ്ണായകമായ ചില പ്രഖ്യാപനങ്ങൾ നടത്താൻ അവസരം ഒരുക്കാനാണ് തെരഞ്ഞെടുപ്പ് പ്രഖ്യാപനം വൈകിച്ചതെന്ന് കോൺഗ്രസ്സ് ഉൾപ്പടെയുള്ള പ്രതിപക്ഷ കക്ഷികൾ ആരോപിച്ചപ്പോൾ തൃപ്തികരമായ ഒരു വിശദീകരണം നല്കാൻ പോലും തെരഞ്ഞെടുപ്പ് കമ്മീഷനായില്ല. ഇതിലും ഗുരുതരമായ ഒരു ആരോപണവും കമ്മീഷനെതിരെ ഉയർന്നിരുന്നു. കമ്മീഷൻ ഉപയോഗിക്കുന്ന ഇലക്ട്രോണിക് വോട്ടിംഗ് മെഷീനിന്റെ വിശ്വാസ്യതയെയാണ് പ്രതിപക്ഷം ഒന്നടങ്കം ചോദ്യം ചെയ്തത്. ആർക്ക് വോട്ടു ചെയ്താലും ബി.ജെ.പി. ക്ക് പോകുന്ന തരത്തിൽ യന്ത്രങ്ങളിൽ ആസൂത്രിതമായി കൃത്രിമം നടത്തിയിട്ടുണ്ടെന്നായിരുന്നു ആരോപണം. എന്നാൽ തങ്ങൾ തരുന്ന യന്ത്രത്തിൽ ഇത്തരം കൃത്രിമം കാണിക്കാമോ? എന്ന വെല്ലുവിളിയാണ് കമ്മീഷൻ ഉയർത്തിയത്.

യന്ത്രം ഒഴുവാക്കി പഴയതുപോലെ ബാലറ്റ് പേപ്പറിലേക്ക് മടങ്ങണമെന്ന് ബി.ജെ.പി. ഒഴികെയുള്ള മിക്കവാറും രാഷ്ട്രീയ കക്ഷികൾ ആവശ്യപ്പെടുന്നു. എന്നാൽ ബി.ജെ.പി. ശക്തമായി യന്ത്രവോട്ടിംഗിനെ ന്യായീകരിക്കുന്നുമുണ്ട്. ഇത് സംശയാസ്പദമാണെന്ന് നിഷ്പക്ഷ നിരീക്ഷകർ പോലും പറയുന്നുണ്ട്. യു.പി. തദ്ദേശസ്വയംഭരണ സ്ഥാപന തെരഞ്ഞെടുപ്പിൽ യന്ത്രം ഉപയോഗിച്ച ഇടത്ത് ബി.ജെ.പിക്ക് വലിയ വിജയവും ബാലറ്റ് പേപ്പർ ഉപയോഗിച്ചിടത്ത് കനത്ത തിരിച്ചടിയും ഉണ്ടായെന്നും ഇത് ഒരു സൂചകമാണെന്നും പ്രതിപക്ഷം വാദിക്കുന്നു. വികസിത രാജ്യമായ അമേരിക്ക പോലും ഇന്നും ബാലറ്റ് പേപ്പർ സമ്പ്രദായം തുടരുമ്പോൾ ഇന്ത്യയിൽ ഈ യന്ത്രസംവിധാനം വേണോ എന്ന ചോദ്യം വിവിധ കോണുകളിൽ നിന്നും ഉയരുന്നുണ്ട്. എന്തായാലും വോട്ടിംഗ് യന്ത്രത്തിന്റെ കാര്യത്തിൽ ബി.ജെ.പി.യും തെരഞ്ഞെടുപ്പ് കമ്മീഷനും ഒരു പക്ഷത്തും പ്രതിപക്ഷം മറുപക്ഷത്തും നിൽക്കുകയാണിപ്പോൾ.

ഇത് ഗുരുതരമായ ചില സന്ദേഹങ്ങൾ സാധാരണ പൗരനിലുണർത്തുന്നു. യന്ത്രവോട്ടിംഗിന്റെ വിശ്വാസ്യതയിൽ ഒരു രാഷ്ട്രീയ കക്ഷിയെങ്കിലും സംശയം ഉയർത്തുന്നുവെങ്കിൽ അത് രാജ്യത്തെ ജനാധിപത്യ സംവിധാനത്തെയാകെ സംശയ കെണിയിലാഴ്ത്തും. ഇവിടെ പ്രതിപക്ഷം ഏതാണ്ട് ഒന്നടങ്കം യന്ത്രവോട്ടിംഗിനെ എതിർക്കുന്നു. അനുകൂലിക്കുന്നത് ബി.ജെ.പി മാത്രം. ബി.ജെ.പിയോടൊപ്പം ചേർന്നുനിന്നു പ്രതിപക്ഷത്തെ നേരിടുകയല്ല തെരഞ്ഞെടുപ്പ് കമ്മീഷൻ ചെയ്യേണ്ടത്, മറിച്ച് പ്രതിപക്ഷം ഉയർത്തിയ ആശങ്കയിൽ എന്തെങ്കിലും കാര്യമുണ്ടോയെന്ന് ശക്തമായ പരിശോധന നടത്തുകയാണ് വേണ്ടത്. അല്ലെങ്കിൽ ചോരുന്നത് കമ്മീഷന്റെ വിശ്വാസ്യതയാണ്, പേരുകേട്ട ഇന്ത്യൻ ജനാധിപത്യത്തിന്റെ വിശ്വാസ്യതയാണ്. ഏതെങ്കിലും രാഷ്ട്രീയ കക്ഷിക്ക് കുട ചൂടുകയല്ല തെരഞ്ഞെടുപ്പ് കമ്മീഷന്റെ ജോലി. നിഷ്പക്ഷവും നീതിയുക്തവുമായി തെരഞ്ഞെടുപ്പ് നടത്തുക എന്നതാണ് അവരിൽ നിക്ഷിപ്തമായ ജോലി. അത് നിഷ്പക്ഷമായി നടത്തുന്നുവെന്ന് ജനങ്ങളെ ബോധ്യപ്പെടുത്തുകയും വേണം. അങ്ങനെയാണോ ഇപ്പോൾ നടക്കുന്നതെന്ന് ആരെങ്കിലും സംശയിച്ചാൽ കുറ്റം പറയാനാകില്ല.

## സുപ്രീംകോടതിയിൽ നടക്കുന്നതെന്ത്?

ഇക്കഴിഞ്ഞ ജനുവരി 12 രാജ്യത്തെ സംബന്ധിച്ചിടത്തോളം മറ്റൊരു കറുത്ത ദിനമായിരുന്നു. ചരിത്രത്തിലാദ്യമായി സുപ്രീം കോടതിയിലെ നാല് ജഡ്ജിമാർ കോടതി നടപടികൾ നിർത്തിവെച്ച് ചീഫ് ജസ്റ്റീസ് ദീപക്ക് മിശ്രയ്ക്കെതിരെ പത്രസമ്മേളനം നടത്തി. ജഡ്ജിമാരുടെ നിയമനം ഉൾപ്പടെ തീരുമാനിക്കുന്ന കൊളീജിയം അംഗങ്ങളായ ജസ്റ്റീസ് ജെ. ചെലമേശ്വർ, ജസ്റ്റീസ് രൺജൻ ഗൊഗോയ്, ജസ്റ്റീസ് മദൻ ബി ലാക്കൂർ, ജസ്റ്റീസ് കുര്യൻ ജോസഫ് എന്നിവരാണ് ചീഫ് ജസ്റ്റീസിനെതിരെ അണിനിരന്നത്. ഏറ്റവും പ്രധാനപ്പെട്ടതും രാഷ്ട്രീയ നേതാക്കൾ ഉൾപ്പെടുന്നതുമായ കേസുകൾ കീഴ്വഴക്കങ്ങൾ ലംഘിച്ച് താരതമ്യേന ജൂനിയറായ ജഡ്ജിമാർക്കു നൽകുന്നവെന്നായിരുന്നു ആരോപണം. ബി.ജെ.പി. പ്രസിഡന്റ് അമിത് ഷാ പ്രതിയായ ഏറ്റുമുട്ടൽ കേസ് പരിഗണിച്ചിരുന്ന ജസ്റ്റീസ് ബി.എച്ച്. ലോയയുടെ മരണം സംബന്ധിച്ച് ചില സംശയങ്ങൾ ഉയർന്നിരുന്നു. അമിത് ഷാ കോടതിയിൽ ഹാജരായേ മതിയാകു എന്ന നിലപാട് എടുത്തിരുന്ന ജസ്റ്റിസ് ലോയയുടെ മരണം അത്യന്തം സംശയാസ്പദമായ സാഹചര്യത്തിലായിരുന്നു. ഇതു സംബന്ധിച്ച ഹർജി താരതമ്യേന ജൂനിയർ ആയ ജഡ്ജിക്കു കൈമാറിയത് കേസ് അട്ടിമറിക്കാനാണെന്ന ആരോപണം ആണ് ഇതോടെ സജീവമായത്. നേരത്തെ തന്നെ ജസ്റ്റിസ് മിശ്രയ്ക്കെതിരെ ചില ആരോപണങ്ങൾ ഉയർന്നിരുന്നു. മെഡിക്കൽ കോഴ സംബന്ധിച്ച ഒരു കേസ് അട്ടിമറിക്കാൻ അദ്ദേഹം ശ്രമിച്ചുവെന്നായിരുന്നു ആരോപണം. ഇതു സംബന്ധിച്ച സുപ്രീം കോടതിയിൽ ചില നാടകീയ രംഗങ്ങൾ അരങ്ങേറുകയും ചെയ്തിരുന്നു.

ഏതായാലും ഭരണഘടന ബഞ്ചിൽ നിന്നു തന്നെ ഈ നാലു ജഡ്ജിമാരെ മാറ്റിക്കൊണ്ടായിരുന്നു ചീഫ് ജ്സ്റ്റിസിന്റെ തിരിച്ചടി. ആധാർ നിർബന്ധമാക്കുന്നതുൾപ്പെടെയുള്ള കേസുകൾ പരിഗണിക്കുന്ന ഭരണഘടന ബഞ്ചിൽ നിന്ന് ഇവരെ മാറ്റിയത് കേന്ദ്രസർക്കാരിന്റെ താൽപര്യം മാത്രം സംരക്ഷിക്കാൻ വേണ്ടിയാണെന്ന ആരോപണം ഇതോടെ വീണ്ടും സജീവമായി. എന്തിനു വേണ്ടിയാണ് ജഡ്ജിമാർ കലാപക്കൊടി ഉയർത്തിയതെന്ന കാര്യം ഇനിയും വ്യക്തമായിട്ടില്ല. പക്ഷേ നമ്മുടെ കോടതികളിൽ നടക്കുന്നതെല്ലാം ശരിയാണെന്ന വിശ്വാസത്തിന് കോട്ടം തട്ടിയിട്ടുണ്ട്.

ജസ്റ്റിസ് കർണൻ കുറച്ചുകാലം മുമ്പ് ഇതു സംബന്ധിച്ച് ഉയർത്തിയ ആരോപണങ്ങളും ഇതോടൊപ്പം ചേർത്തു വായിക്കണം. കോടതികൾ അഴിമതിയുടെ ഇരിപ്പിടങ്ങളായെന്നായിരുന്നു കർണന്റെ വാദം. സുപ്രീം കോടതിയെ പോലും വകവയ്ക്കാതെ ഞെട്ടിക്കുന്ന ഉത്തരവുകൾ പുറത്തിറക്കിയും വെല്ലുവിളിച്ചും കർണൻ മുന്നോട്ട് പോയി. മാധ്യമങ്ങളോട് കാര്യങ്ങൾ വിശദീകരിക്കാനും അദ്ദേഹം മുതിർന്നു. ഇന്നു കലാപക്കൊടി ഉയർത്തുന്ന നാലു ജഡ്ജിമാരും അന്ന് കർണന് എതിരായിരുന്നു. മാധ്യമങ്ങളെ സമീപിച്ചതായിരുന്നു അവർ കർണനിൽ കണ്ട ഏറ്റവും വലിയ കുറ്റം. അദ്ദേഹത്തെ കോടതിയലക്ഷ്യത്തിന് ജയിലിൽ അയച്ചിട്ടേ അവർ അടങ്ങിയുള്ളു. അതെ ജഡ്ജിമാർ ഇന്ന് മാധ്യമങ്ങളെ സമീപിച്ച് ചീഫ് ജസ്റ്റിസിനെ വിമർശിച്ചതിനെ വിധിവൈപരീത്യം എന്നേ വിശേഷിപ്പിക്കാനാവു.

ജഡ്ജിമാരുടെ നിയമനം സുപ്രീം കോടതി കൊളീജിയത്തിൽ നിന്ന്(ചീഫ് ജസ്റ്റീസ് ഉൾപ്പെടെ അഞ്ചു ജഡ്ജിമാർ

ഉൾപ്പെടുന്ന സംവിധാനം) മാറ്റി സർക്കാർ നിയന്ത്രണത്തിലാക്കാനുള്ള നീക്കം ഏറെ നാളായുണ്ട്. അതിന് ഇനി ആക്കം കൂടും. ഫലത്തിൽ ജഡ്ജി നിയമനവും ഭരിക്കുന്ന പാർട്ടിയുടെ തീരുമാനം അനുസരിച്ചാവുന്ന കാലം വിദൂരമല്ല.

## ആധാറെന്ന നിരീക്ഷണ വല

പൗരന് എന്തൊക്കെ അവകാശങ്ങളുണ്ട്, പൗരനെ നിരന്തരം നിരീക്ഷിച്ചുക്കൊണ്ടിരിക്കുന്നത് ഒരു ജനാധിപത്യ ഭരണക്കൂടത്തിന് ചേരുന്നതാണോ തുടങ്ങിയ ചോദ്യങ്ങളും ഉയരുന്ന കാലമാണിത്. പൗരത്വ രേഖ എന്ന പേരിൽ തുടങ്ങിയ ആധാർ ഇപ്പോൾ എല്ലാ സേവനങ്ങൾക്കും നിർബന്ധമാക്കി തുടങ്ങിയതോടെ ഈ ചോദ്യം വീണ്ടും പ്രസക്തമായിരിക്കുകയാണ്. മിക്കവാറും വികസിത രാജ്യങ്ങളിൽ പൗരത്വരേഖയുണ്ട്. ഇന്ത്യയിൽ അത് റേഷൻ കാർഡോ തിരഞ്ഞെടുപ്പ് തിരിച്ചറിയൽ രേഖയോ ആയിരുന്നു അടുത്ത കാലം വരെ. എന്നാൽ ബംഗ്ലാദേശികൾ ഉൾപ്പെടെയുള്ളവർ രാജ്യത്ത് വൻതോതിൽ നുഴഞ്ഞുകയറുന്നുവെന്നും ഇതു നിയന്ത്രിക്കണമെങ്കിൽ പൗരത്വരേഖ നിർബന്ധമാക്കണമെന്നും നേരത്തെ തന്നെ വാദമുണ്ടായിരുന്നു. ഇത്തരം നുഴഞ്ഞുകയറ്റം ആണ് അസമിൽ മുമ്പ് പ്രതിസന്ധിയുണ്ടാക്കിയത്. നിഴഞ്ഞുക്കയറ്റക്കാർക്കെതിരെ ഓൾ അസംസ്റ്റുഡന്റ്സ് യൂണിയന്റെ നേതൃത്വത്തിൽ വർഷങ്ങളോളം നീണ്ട പ്രക്ഷോഭ പരമ്പരയും തുടർന്ന് അസം ഗണ പരിഷത്ത് അധികാരമേറുന്നതും എൺപതുകളിൽ രാജ്യം കണ്ടു. എങ്കിലും പൗരത്വ രേഖ എന്ന നിലയിൽ ആധാർ നടപ്പാക്കാൻ തീരുമാനിച്ചത് മൻമോഹൻസിങ് സർക്കാർ ആണ്.

അന്ന് ആധാറിനെ ശക്തിയുക്തം എതിർത്തവരിൽ ബി.ജെ.പിയും ഉണ്ടായിരുന്നു. എന്നാൽ അധികാരമേറിയതോടെ ബി.ജെ.പി ആ എതിർപ്പു മറന്നെന്നു മാത്രമല്ല ആധാറിന്റെ ശക്തരായ വക്താക്കളായി മാറുകയും ചെയ്തു. എല്ലാ സേവനങ്ങൾക്കും ആധാർ നിർബന്ധമാക്കുകയാണ് അവർ ചെയ്യുന്നത്. കോടതി നിർദ്ദേശം പോലും മറിക്കടന്നാണ് ഇതു ചെയ്യുന്നത്. ആദ്യം സബ്സിഡികൾക്കു മാത്രമായിരുന്നു ഇതു ബാധകമെങ്കിൽ ഇപ്പോൾ മൊബൈൽ ഫോണിനും ബാങ്ക് സേവനങ്ങൾക്കും തുടങ്ങി വളം വാങ്ങാൻ വരെ ആധാർ നിർബന്ധിതമാക്കുന്നു. എന്നാൽ പൗരൻ ആധാറിനായി നൽകുന്ന രഹസ്യ വിവരങ്ങൾ പെട്ടിക്കടകളിൽ വരെ ലഭ്യമാണ് എന്നതാണ് അവസ്ഥ. ജിയോ മൊബൈലുമായി അംബാനി രംഗത്തിറങ്ങിയപ്പോഴാണ ഇത് ആദ്യം മനസ്സിലായത്. നമ്മുടെ വിരലടയാളം പതിച്ചാൽ ആധാറിലെ വിവരങ്ങൾ അംബാനിയുടെ കംപ്യൂട്ടറിൽ ലഭ്യമായിരുന്നു. അടുത്തിടെ ഇതു സംബന്ധിച്ച് നിർണ്ണായക വെളിപ്പെടുത്തൽ ആണ് ട്രിബ്യൂൺ പത്രം നടത്തിയത്. ആധാർ വിവരങ്ങൾ അഞ്ഞൂറ് രൂപയ്ക്ക് ലഭ്യമാണ് എന്ന് അവരുടെ ലേഖിക നടത്തിയ അന്വോഷണത്തിൽ വെളിപ്പെട്ടു. എന്നാൽ പഴുത് അടയ്ക്കുന്നതിന് പകരം ലേഖികക്കെതിരെ കേസ് എടുക്കകയാണ് സർക്കാർ ചെയ്തത്.

രാജ്യത്ത് ബാങ്കിങ് മേഖലയിൽ വൻ ക്രമക്കേടുകൾ അരങ്ങേറുന്നുണ്ട്. ഇന്റർനെറ്റ് ബാങ്കിങ്ങും മറ്റും വ്യാപകമായതോടെ ഹാക്കർമാരും സജീവമാണ്. അവിടെക്കാണ് ഈ സുരക്ഷിതമല്ലാത്ത ആധാർ നിർബന്ധമാക്കുന്നത്. വിദഗ്ധൻമാർക്ക് വിരൽത്തുമ്പിലാണ് ഇപ്പോൾ പൗരൻമാരുടെ വിവരങ്ങൾ. ബാങ്ക് അക്കൗണ്ട് നമ്പർ ഉൾപ്പെടെ ബന്ധിപ്പിച്ചിരിക്കുന്ന ആധാർ ഉപയോഗിച്ച് എന്തെല്ലാം തട്ടിപ്പുകൾ ബാങ്കിങ് മേഖലയിൽ നാളെ നടക്കില്ല ?

പൗരൻമാരുടെ നിക്ഷേപം എല്ലാം സർക്കാർ ഇങ്ങനെ ,സൂക്ഷ്മ നിരീക്ഷണം നടത്തുന്നത് അവരുടെ സ്വകാര്യതയ്ക്ക് മേലുള്ള കടന്നുകയറ്റം തന്നെയാണ്. ന്യായമായി സമ്പാദിക്കുന്ന പണം പോലും നിക്ഷേപിക്കുന്നത് സർക്കാർ നിരീക്ഷിക്കുന്നത് നല്ല രീതി അല്ല. അതുപോലെ തന്നെയാണ് ഫോൺ നമ്പറും ആധാറും ബന്ധിപ്പിക്കുന്നതും. പൗരൻമാരുടെ സ്മാർട്ട്ഫോണിനെ തന്നെ ഒരു ട്രാക്കിങ്ങ് സംവിധാനം ആക്കുകയാണ് ഇവിടെ. തങ്ങൾക്ക് ഇഷ്ടമില്ലാത്ത ആരുടെയും നീക്കം നിരീക്ഷിക്കാനും ഇടപെടാനും ഇതിലൂടെ സർക്കാറിനു അവസരം ലഭിക്കുന്നു. നാളെ രാഷ്ട്രീയ എതിരാളികളുടെ നീക്കം നിരീക്ഷിക്കാനും ഇതു ഉപയോഗപ്പെടുത്തും. സംഘപരിവാർ വിരുദ്ധ നീക്കങ്ങളെ മുളയിലെ തന്നെ നുളളാൻ ആധാർ ഉപയോഗപ്പെടുത്താൻ പോകുന്നു എന്ന കാര്യം വ്യക്തമാണ്. അതുക്കൊണ്ട് തന്നെയാണ് ആധാർ സമസ്ത മേഖലയിലും ബാധകമാക്കാൻ സർക്കാർ നിർബന്ധം പിടിക്കുന്നത്. ഇതുസംബദ്ധിച്ച കേസ് ഭരണഘടന ബഞ്ചിനു മിന്നിലുണ്ട്. ആധാർ മൗലികാവകാശങ്ങളെ ലംഘിക്കുന്നുണ്ടോ എന്ന കാര്യത്തിൽ ഈ ബഞ്ച് ആണ് അഭിപ്രായം ത്. താരതമ്യേന ജൂനിയർ ജഡ്ജിമാരെ നിയമിച്ച് ആ ബഞ്ചിന്റെ സ്വഭാവം മാറ്റിയിട്ടുമുണ്ട്. കോടതിക്കു മുന്നിൽ ആധാർ ഒന്നിനും നിർബന്ധമല്ലെന്ന നിലപാട് സ്വീകരിക്കുന്ന സർക്കാർ കോടതിക്കു പുറത്ത് അത് ലംഘിക്കുകയും ചെയ്യും. ഏറ്റവും ഒടുവിൽ വളം വാങ്ങണമെങ്കിൽ പോലും ആധാർ വേണം എന്ന സ്ഥിതിയായി രാജ്യത്ത്.

സ്വന്തം പൗരമ്മാരെ മുഴുവൻ ഒരു രാജ്യം ഇങ്ങനെ നിരീക്ഷണത്തിൽ വയ്ക്കുന്നത് അപഹാസ്യമാണ്. നാണക്കേടാണ്. ഇതിനെതിരെ ശക്തമായ പ്രതിഷേധം രാജ്യത്ത് ഉയർന്നു വരുന്നില്ലെന്നത് അതിനേക്കാൾ നിരാശാജനകമാണ്. എതിർപ്പുയർത്തേണ്ട പ്രതിപക്ഷ കക്ഷികൾ ഭിന്നിച്ചു തന്നെ നിൽക്കുകയാണ്. അവിടെ ആരുമായി കൂടണം, കൂടേണ്ട തുടങ്ങിയ ചർച്ചകൾ മാത്രമാണ് നടക്കുന്നത്.

## പാസ്പോർട്ടും രണ്ടുതരം

ഇതിനിടയിലാണ് പൗരമ്മാരെ രണ്ടുതരമാക്കുന്ന മറ്റൊരു പരിഷ്കാരം കൂടി സർക്കാർ കൊണ്ടുവരുന്നത്. സാധാരമ പൗരനുള്ള പാസ്പോർട്ട് രണ്ടു നിറത്തിലാക്കിയാണ് ഈ വിവേചനം. കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത ഉള്ളവർക്ക് ഓറഞ്ച് നിറത്തിലും ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ളവർക്ക് നീലനിറത്തിലും ഉള്ള പാസ്പോർട്ട് ആയിരിക്കും ഇനിമുതൽ നൽകുക. ശരിക്കും പൗരമ്മാരോടുള്ള വിവേചനം. ഭരണഘടന മുന്നോട്ട് വയ്ക്കുന്ന സമത്വം എന്ന ആശയത്തെ ഭരണകൂടം തന്നെ ചവറ്റുകുട്ടയിലെറിയുന്നു. വിദേശത്തും മറ്റും തൊഴിൽ തേടിപോകുന്ന ഇന്ത്യൻ പൗരന്മാർ കൂടുതൽ വിവേചനത്തിനിരയാകുന്ന അവസ്ഥയിലേക്ക് ഇത് കാര്യങ്ങൾ എത്തിക്കും. സ്വന്തം രാജ്യത്തു തന്നെ രണ്ടാംകിട പൗരനായി കണക്കാക്കപ്പെടുന്നവന് വിദേശത്ത് എങ്ങനെയുള്ള പരിഗണനയാകും ലഭിക്കുക. വികസിത രാജ്യങ്ങൾ അവരുടെ പൗരന്മാരെ എങ്ങനെയാണ് കാണുന്നതെന്ന് കണ്ടുപഠിക്കാനെങ്കിലുമുള്ള താൽപര്യം നമ്മുടെ ഭരണാധികാരികൾ കാണിക്കേ

ണ്ടതുണ്ട്. നിർഭാഗ്യവച്ചാൽ അവർ വിദേശങ്ങളിൽ നിന്നു കണ്ടു പഠിക്കുന്നത് ആഡംബര ജീവിതം മാത്രം.

### തൊഗാഡിയ്ക്കും രക്ഷയില്ലാത്ത കാലം

ഒരുവശത്ത് ഇങ്ങനെ പൗരന്മാരെ നിരീക്ഷമത്തിൽ വയ്ക്കുമ്പോൾ തന്നെ സ്വന്തം പാളയത്തിൽ പടയുണ്ടാക്കുന്നവരെ ഉന്മൂലനം ചെയ്യാനും ശ്രമം നടക്കുന്നു. ഈ ആരോപണം ഉയർത്തിയത് സംഘപരിവാർ സംഘടനകളിലെ ഏറ്റവും ശക്തമായ വിശ്വഹിന്ദു പരിഷത്തിന്റെ നേതാവ് ഡോ. പ്രവീൺ തൊഗാഡിയ ആണ്. അടുത്തിടെ രണ്ടുകേസുകളിൽ അദ്ദഹത്തെ അറസ്റ്റുചെയ്യാൻ ഗുജറാത്ത് പൊലീസും രാജസ്ഥാൻ പൊലീസും ശ്രമം നടത്തി. എന്നാൽ അതത് സംസ്ഥാന സർക്കാരുകൾ അറിയാതെയാണ് ഈ നീക്കം എന്നും അതു തന്നെ ഏറ്റുമുട്ടലിലൂടെ വധിക്കുകയെന്ന ലക്ഷ്യത്തോടെയാണെന്നും തൊഗാഡിയ ആരോപണെ ഉർത്തിയത്. മാധ്യമങ്ങളുടെ മുന്നിലാണ്. സെഡ്കാറ്റഗറി സുരക്ഷയുപേക്ഷിച്ച് അദ്ദേഹം മുങ്ങുന്ന അവസ്ഥയുണ്ടായി. കേന്ദ്രം ഭരിക്കുന്ന വലിയ ആളിനെ പേടിച്ചാണ് ഇങ്ങനെ സ്ഥിതിചെയ്യുന്നതെന്ന് അദ്ദഹം പറയാതെഅദ്ദേഹം പറയാതെ പറഞ്ഞു. ഏറ്റുമുട്ടൽ നാടകത്തിലൂടെ തന്നെ വധിക്കാൻ ശ്രമിക്കുന്നുവെന്ന് തൊഗാഡിയ ആരോപണം ഉയർത്തിയത് ഗുജറാത്തിലെ മണ്ണിൽ നിന്നാണെന്നത് ഏറെ പ്രസക്തമാണ്. കാരണം ഇസ്രത്ത് ജഹാൻ, സൊറാബുദീൻ തുടങ്ങി പല ഏറ്റുമുട്ടൽ കൊലപാതകകേസുകളും ഉണ്ടായത് ഗുജറാത്തിലാണ്. ഇങ്ങനെ ഏറ്റുമുട്ടൽ കേസിലാണ് ബിജെപിയുടെ ഇപ്പോഴത്തെ പ്രസിഡന്റ് അമിത് ഷാ പ്രതിയായതെന്നും ഓർക്കുക. ജസ്റ്റിസ് ബി എസ് ലോയയുടെ മണത്തിലേക്കും തുടർന്നുണ്ടായ സംശയങ്ങ്ഹലിലേക്കും നയിച്ചതും ഈ ഏറ്റുമുട്ടൽ കേസാണ്. ലോയയുടെ മരണം സംശയാസ്പദമാണെന്ന് കുടുംബാംഗങ്ങൾ തന്നെ ആരോപണം ഉന്നയിച്ചതും ഓർക്കുക. അപ്പോൾ തൊഗാഡിയയുടെ ആരോപണങ്ങൾക്ക് വലിയ മാനം കൈവരുന്നുണ്ട്. കാരണം സംഘപരിവാറിലെ കളികൾ ഏറ്റവും നന്നായി അറിഞ്ഞിരുന്ന ആളാണ് അദ്ദേഹം. തൊഗാഡിയ തന്നെ അദ്ദേഹം സുരക്ഷിതനല്ലെന്നും താൻ നിരന്തരം നിരീക്ഷിക്കപ്പെടുന്നു എന്നും ആരോപണം ഉയർത്തുമ്പോൾ സാധാരണ പൗരന്റെ സ്ഥിതി എന്താവും എന്ന് ആലോചിക്കേണ്ടതുണ്ടതുണ്ട്.

### കടമ മറക്കുന്ന പ്രതിപക്ഷം

പൗരസ്വാതന്ത്ര്യം ഇങ്ങനെ ഹനിക്കപ്പെടുമ്പോൾ മറുവശത്ത് എണ്ണവില നിരന്തരം കൂട്ടി പെട്രോൾ കമ്പനികളും കോടികൾ പിഴ ഈടാക്കി പൊതുമേഖലാ ബാങ്കുകളും ജനത്തെ കൊള്ളയടിക്കുന്നു. അംബാനി, അദാനി പോലുള്ള കോർപ്പറേറ്ററുകളുടെ സുവർണ്ണകാലമാണിത്. രാജ്യത്തെ തൊഴിൽ നിയമങ്ങളൊക്കെ അവർക്കനുകൂലമായി മാറ്റിയെഴുതപ്പെടുന്നു. പ്രതിഷേധ സ്വരം ഉയരുന്നില്ല. മുഖ്യ ശത്രു ആരെന്ന് അന്വേഷണത്തിലാണ് സിപിഎം പോലുള്ള രാഷ്ട്രീയ കക്ഷി പോലും. ആകെ സ്വാധീനം അവശേഷിക്്ുന്നത് രണ്ട് സംസ്ഥാനത്ത്. അതിൽ ത്രിപുരയിൽ എപ്പോൾ വേണമെങ്കിലും ബി.ജെ.പി. ഭരണത്തിലേറാം. കേരളത്തിൽ ബി.ജെ.പി.യെ മുഖ്യ പ്രതിപക്ഷമാക്കി നിർത്തുന്നതിലാണ് ഇവിടുത്തെ സി.പി.എമ്മിനിഷ്ടം. അവരുടെ ആ തീരുമാനമാണ് ഇത്തവണ കേന്ദ്രകമ്മിറ്റിയിൽ പ്രതിഫലിച്ചത്. കോൺഗ്രസ്സുമായി സഹകരണം പോലും വേണ്ടായെന്ന തീരുമാനത്തിലൂടെ അവർ പ്രതിപക്ഷത്തെ ഭിന്നിപ്പിച്ചുതന്നെ നിർത്തുവാൻ ആഗ്രഹിക്കുന്നു എന്ന സന്ദേശം പുറത്തുവിടുന്നു. സംഘപരിവാറിന് ഏറ്റവും ഇഷ്ടമുള്ള നിലപാടാണെന്നും ഓർക്കണം.



രാഷ്ട്രീയകക്ഷികൾ സ്വന്തം താത്പര്യ സംരക്ഷണം മാത്രം ലക്ഷ്യമാക്കുമ്പോൾ എല്ലാ അവകാശങ്ങളും കവർന്നെടുക്കപ്പെട്ടവരായി പൊതുജനം മാറുന്നു. അടിയന്തരാവസ്ഥയിൽ പോലും ഉണ്ടാകാത്ത വിധമുള്ള അരക്ഷിതാവസ്ഥയും അരാജകത്വവും രാജ്യത്ത് കടന്നുവരുന്നു. ഉറങ്ങാനോ ഉറക്കം നടിക്കുവാനോ ഉള്ള സമയമല്ലിത്. കണ്ണുള്ളവർ കാണട്ടെ, കാതുള്ളവർ കേൾക്കട്ടെ.

### മേമ്പൊടി

ചൈന ചാരന്മാർ എന്ന വിളിപ്പേരിൽ പണ്ട് മുതൽക്കെ സി.പി.എം. നേതാക്കൾക്കുണ്ട്. പണ്ട് ചൈന ഇന്ത്യയെ ആക്രമിച്ചപ്പോൾ പോലും ചൈന പക്ഷക്കാരായിരുന്നു കമ്മ്യൂണിസ്റ്റ് നേതാക്കൾ എന്നായിരുന്നു ആരോപണം. ഇന്ത്യ ഇന്ത്യയുടേതെന്നും ചൈന ചൈനയുടേതെന്നും പറയുന്ന ഭൂമി എന്ന നെറികെട്ട പ്രസ്താവനയിലൂടെ ഇ എം എസ് നമ്പൂതിരി പ്പാട് ചൈന അനുകൂല നിലപാട് വ്യക്തമാക്കുകയും ചെയ്യും. അന്നത്തെക്കാളും ഇന്ന് ഇന്ത്യക്ക് ഭീഷണിയാണ് ചൈന. അതിർത്തിയിലെ കടന്നുകയറ്റത്തിലൂടെ ഇന്ത്യയെ ബുദ്ധിമുട്ടിക്കാൻ ശ്രമിക്കുന്നതോടൊപ്പം പാക്കിസ്ഥാൻ അനുകൂലനിലപാടും അവർ സ്വീകരിക്കുന്നു. എങ്കിലും സി.പി.എമ്മിന് ചൈന തന്നെയാണ് ശരി. അമേരിക്കയോടും ഓസ്ട്രേലിയയോടും ചേർന്ന് ഇന്ത്യയും ചൈനയെ വളഞ്ഞിട്ടാക്രമിക്കുന്നുവെന്നാണ് സി.പി.എം. പോളിറ്റ് ബ്യൂറോ അംഗം കോടിയേരി ബാലകൃഷ്ണന്റെ നിലപാട്. ഇന്ത്യയെ ഒറ്റുകൊടുക്കുന്ന നിലപാടാണിത്. രാജ്യദ്രോഹത്തിന്റെ പരിധിയിൽ വരുന്നത്. കോടിയേരി ഇത് പലതവണ ആവർത്തിച്ചിട്ടും സാസ്കാരിക നായകന്മാരും കേട്ടമട്ട് കാണിച്ചിട്ടില്ല. വിമർശിച്ചാൽ സ്ഥാനമാനങ്ങൾ പലതും നഷ്ടമായാലോ എന്ന ഭയമാകും. ഇത്തരം ഒരു അവസരത്തിൽ ചാടിയിറങ്ങേണ്ട കോൺഗ്രസ്സും മൗനത്തിൽ തന്നെ.



# പരീക്ഷയ്ക്ക് ഒരുങ്ങുമ്പോൾ



**അഡ്വ. ചാർളി പോൾ M.A., LL.B, D.S.S**
ട്രെയ്നർ & മെന്റർ

കുട്ടികൾക്കു മാത്രമല്ല മാതാപിതാക്കൾക്കും അധ്യാപകർക്കും പരീക്ഷക്കാലം ടെൻഷൻ കാലമാണ്. ചെറിയ ടെൻഷൻ ഉള്ളത് നല്ലതാണ്. അധികമാകുന്നത് ആപത്തുമാണ്. തങ്ങളുടെ ഭാവി പഠനവും ജോലിയും ഉയർച്ചയുമെല്ലാം ഒരു പരിധിവരെ പരീക്ഷകളിലൂടെയാണ് തീരുമാനിക്കപ്പെടുന്ന തെന്ന തിരിച്ചറിവ് കുട്ടികൾക്കു വേണം. ശരിയായ പഠനരീതി അവലംബിച്ചാൽ മികച്ച മാർക്ക് വാങ്ങി വിജയിക്കാനാകും.

അടുക്കും ചട്ടയോടും കൂടി പഠിക്കാനും സമയം നഷ്ടപ്പെടുത്താതിരിക്കാനും ഒരു ടൈംടേബിൾ തയ്യാറാക്കുന്നത് ഉചിതമായിരിക്കും. ബുദ്ധിമുട്ടുള്ള വിഷയങ്ങൾക്ക് കൂടുതൽ സമയം നൽകാം. ഓരോ ദിവസവും പഠിച്ചുതീർക്കാനും ചെയ്തുതീർക്കാനുമുള്ള കാര്യങ്ങൾ ക്രമീകരിച്ച് പട്ടികയുണ്ടാക്കുക. പ്രവൃത്തി ദിവസങ്ങളിൽ 6 മണിക്കൂറും അവധി ദിവസങ്ങളിൽ 8–10 മണിക്കൂറും പഠിക്കുക. സമയത്തിന് വില കല്പിക്കണം. സമയബന്ധിതമായി കാര്യങ്ങൾ ചെയ്തു തീർക്കണം. കാര്യങ്ങൾ അനന്തമായി നീട്ടിവയ്ക്കുന്ന (Procrastination) ശീലം അവസാനിപ്പിക്കണം. വലിയ പ്രവർത്തനങ്ങളെ ചെറിയ കഷണ ങ്ങളാക്കി മാറ്റി ചെയ്യുക. തടസ്സങ്ങളെയും പ്രതിബന്ധങ്ങളെയും മറികടക്കാനുള്ളശുഭാപ്തി വിശ്വാസം പുലർത്തുക. ആവശ്യാനുസരണം ഇടയ്ക്ക് ടൈംടേബിൾ പരിഷ്കരിക്കാവുന്നതാണ്. urgent ഉം Imporatant ഉം ആയ കാര്യങ്ങൾക്കുംമാത്രം സമയം ചെലവഴിക്കുക.

വിജയകരമായ പഠനത്തിന് 12 കാര്യങ്ങൾ ശ്രദ്ധിക്കണം. (1) വ്യക്തമായ ലക്ഷ്യബോധം, (2) തീവ്രമായ താല്പര്യം, (3)ശക്തമായ ആത്മവിശ്വാസം, (4) സ്ഥിരോത്സാഹം, (5) ഉറച്ച തീരുമാനങ്ങൾ, (6) സൂക്ഷ്മമായ ഏകാഗ്രത, (7) അടുക്കും ചിട്ടയുമുള്ള പഠനരീതി, (8) പഠനത്തെ ഇഷ്ടപ്പെടുക, സ്നേഹിക്കുക, (9) ബോധപൂർവ്വപഠനം, പരിശ്രമം, (10) കഴിവ് പൂർണ്ണമായി ഉപയോഗിക്കൽ (11) തളരാതെയുള്ള പരിശ്രമം, (12) പ്രാർത്ഥനയോടെ പഠനം എന്നിവയാണവ. വിജയത്തിന്റെയും പരാജയത്തിന്റെയും ഉത്തരവാദി ഞാൻതന്നെ എന്ന ചിന്തയോടെ പഠനം പരിശ്രമങ്ങളെ രൂപപ്പെടുത്തണം. ഭാവിയെ രൂപപ്പെടുത്തുന്ന ശില്പിയും ശിലയും ശില്പവും വിദ്യാർത്ഥി തന്നെയാണ്.

എനിക്ക് എന്നെ അറിയാൻ SWOT അനാലിസിസ് നടത്തണം. S-Strength (ശക്തി, കഴിവ്), W-Weakness (ദൗർബല്യം), O-Opportunity (അവസരം), T-Threat (ഭീഷണി) എന്നതാണ് SWOT അനാലിസിസ്. പഠനത്തിൽ നമ്മുടെ ശക്തിയും ദൗർബല്യമെന്തെന്നും അവസരങ്ങളും ഭീഷണികളുമെന്തെന്നും ഒരു കടലാസിൽ എഴുതി നോക്കുക. ശക്തിയും ദൗർബല്യവും ആന്തരികമാണ്. അവസരങ്ങളും ഭീഷണികളും ബാഹ്യവും. ദൗർബല്യങ്ങളെ ശക്തിയും ഭീഷണികളെ അവസരങ്ങളുമാക്കി മാറ്റുക. പോരായ്മകളെ പരിഹരിച്ച് മുന്നേറാനാണ് ടണഛഠ അനാലിസിസ് നടത്തുന്നത്. സ്വാമി വിവേകാനന്ദൻ പറയുന്നു: ഏറ്റവും വലിയ പാപം ഞാൻ കഴിവുകെട്ടവനാണ് എന്ന ചിന്തയാണ്". അത്തരം നെഗറ്റീവ് ചിന്തകൾക്ക് മനസ്സിൽ ഒരിക്കലും ഇട നൽകരുത്. ആത്മവിശ്വാസം ധീരതയുടെ ആരംഭമാണ്. ഓരോ നിമിഷവും ആത്മവിശ്വാസത്തിന്റെ കരുത്തോടെ മുന്നേറണം. ലോകത്തിലെ ഏറ്റവും വലിയ ശക്തി ആറ്റംബോംബിന്റെയോ, ന്യൂക്ലിയർ ബോംബിന്റെയോ അല്ല, മറിച്ച് നിങ്ങളുടെ

ഉപബോധമനസ്സിന്റെ ശക്തിയാണ്". നോർമാൻ വിൻസന്റ് പീൽ-ന്റെ വാക്കുകളാണിവ. മനുഷ്യനാവശ്യമായ സമസ്ത ശക്തിയും സഹായവും അവന്റെ ഉള്ളിൽ തന്നെയുണ്ട്. വിജയലക്ഷ്യം മനസ്സിൽ ദൃഢമാകുമ്പോൾ മസ്തിഷ്കവും നാഡീവ്യൂഹവും ഈ ലക്ഷ്യപ്രാപ്തിക്കായി പ്രവർത്തനം ആരംഭിക്കും. ചിന്തകളെയും പ്രവർത്തികളെയും ആ ലക്ഷ്യം ഏകോപിപ്പിക്കും. മാനസിക ഊർജ്ജപ്രവാഹത്തിന് ഒരു പുതിയ ചാൽ തെളിയും. എല്ലാ വിഷയത്തിനും എ പ്ലസ് നേടണമെന്ന ലക്ഷ്യം മനസിൽ ഉറപ്പിക്കുക. എ പ്ലസ് നേടുന്നത് ഭാവനയിൽ കാണുക. ഈ പ്രപഞ്ചം നിങ്ങൾക്കതു സാധിച്ചുതരും. Attitude is everything.

പഠിക്കുന്നതിന് ഓരോരുത്തർക്കും വ്യത്യസ്ത പഠന രീതികളുണ്ട്. ചിലർ ദൃശ്യപഠിതാക്കൾ (Visual learners)ആണ്. പഠനവിഷയങ്ങളെ ദൃശ്യവത്കരിക്കുന്നതാണ് ഇവർക്കിഷ്ടം. വായിക്കുമ്പോൾ അടിവരയിട്ടും നോട്ടുകൾ വ്യത്യസ്തനിറം ഉപയോഗിച്ച് തയ്യാറാക്കിയും പ്രധാനപോയിന്റുകളിൽ നക്ഷത്രം അടയാളപ്പെടുത്തിയും പഠിക്കുക. ചലച്ചിത്രം പോലെ പാഠഭാഗങ്ങളെ ഭാവനയിൽ കണ്ട് പഠിക്കാം. ചിത്രങ്ങൾ, ചാർട്ടുകൾ, ടേബിളുകൾ, ഗ്രാഫുകൾ, സ്കെച്ചുകൾ, മൈൻഡ് മാപ്പുമെല്ലാം ദൃശ്യപഠിതാക്കളുടെ രീതിയാണ്. ശ്രാവ്യപഠിതാക്കൾ (Auditory learners) കേട്ടു പഠിക്കുന്നവരാണ്. അല്പം ഉച്ചത്തിൽ വായിച്ചും പുതിയ പോയിന്റുകൾ അപ്പോൾ തന്നെ പറഞ്ഞുനോക്കിയും ഉരുവിട്ടു പഠിക്കുന്ന ശൈലിക്കാരാണിവർ. സ്വന്തം ശബ്ദത്തിൽ പാഠഭാഗങ്ങൾ റിക്കാർഡു ചെയ്തു കേട്ടും പഠിക്കാം. പാട്ട് രൂപത്തിലും കൂട്ടുകാരുമായി ചർച്ച ചെയ്തും ഇക്കൂട്ടർക്ക് പഠിക്കാവുന്നതാണ്. ടാക്റ്റൈൽ (Tactile- സ്പർശോപ ലബ്ധ), കീനെസ്തെറ്റിക് (Kinesthetic learner ചെലനപഠിതാക്കൾ) ആണ് മൂന്നാമത്തെ കൂട്ടർ. പലപ്രാവശ്യം എഴുതിയും പ്രായോഗികമായി ചെയ്തും പഠിക്കുന്നവരാണ് ഇക്കൂട്ടർ. നടന്നും അംഗവിക്ഷേപങ്ങൾ നടത്തിയും പഠിക്കുന്നവരാണ് ചലനപഠിതാക്കൾ. ഗ്രാഫുകൾ, ചാർട്ടുകൾ, ഡയഗ്രങ്ങൾ എന്നിവ ഇവർ വരച്ചും വരികൾക്ക് താഴെ വിരലോടിച്ചും മോഡലുകൾ ഉണ്ടാക്കിയും സംക്ഷിപ്ത വിവരണം കാർഡിൽ എഴുതിയും പഠിക്കുന്നു. പെൻസിൽ, പേന എന്നിവ വിരലുകൾക്കിടയിൽ ചുഴറ്റികൊണ്ടിരിക്കുന്ന ശീലവും ഇക്കൂർട്ടക്കുണ്ട്. എല്ലാവരും ഒരേ രീതിയിൽ പഠിക്കുന്നവരാകണമെന്നില്ല. ഈ രീതികൾ പഠനത്തിന് സഹായകരമെങ്കിൽ പ്രയോജനപ്പെടുത്തുക.

പ്രയാസമുള്ള വിഷയങ്ങൾ എന്നും കൂടുതൽ സമയവും പഠിക്കണം. മനസ്സ് ജാഗ്രതയോടെയിരി ക്കുന്ന സന്ദർഭങ്ങളിലും രാത്രി കിടക്കാൻ നേരത്തും പ്രയാസമുള്ള വിഷയങ്ങൾ പഠിക്കാം. ഉറങ്ങുന്നതിനുമുമ്പ് പഠിക്കുമ്പോൾ ഉപബോധമനസ്സിൽ പാഠഭാഗങ്ങൾ പതിഞ്ഞോളും. അധ്യാപകരുടെയോ കൂട്ടുകാരുടേയോ സഹായത്തോടെയും ചർച്ച ചെയ്തും പഠിക്കാം. സ്വയം പഠിപ്പിക്കുന്ന (Moke teaching) രീതിയും അവലംബിക്കാം. ഫോർമുല, വർഷം, പേര്, ആശയം എന്നിവ കാർഡ് രൂപത്തിൽ എഴുതി ഇടയ്ക്കിടെ പഠിക്കുക. കഴിവിൽ വിശ്വസിക്കുക. കഠിനാദ്ധ്വാനം ചെയ്യുക. മുൻവിധി ഒഴിവാക്കി നല്ലമാർക്ക് നേടാനാവുമെന്ന ആത്മവിശ്വാസ ത്തോടെ വിഷയത്തെ കൈകകാര്യം ചെയ്യുക.

ഇറ്റാലിയൻ സാമൂഹ്യശാസ്ത്രജ്ഞനായ വിൽഫ്രെഡോ പരേറ്റോ 80/20 എന്ന നിയമം" ആവിഷ്കരിച്ചിട്ടുണ്ട്. ചെയ്യുന്ന കാര്യത്തിൽ 80 ശതമാനവും 20 ശതമാനത്തെ ആശ്രയി ച്ചിരിക്കുന്നു. 80 ശതമാനം പ്രവൃത്തിഫലം 20 ശതമാനം പൂർത്തിയാക്കിയാൽ കിട്ടുമെന്നാണ് പരേറ്റോ തത്വം പറയുന്നത്. ഏറ്റവും പ്രധാനപ്പെട്ടത് ആദ്യം ചെയ്താൽ വിജയമായി എന്നതാണ് പരേറ്റോ തത്വം. മർമ്മപ്രാധാന ദൗത്യം കൊണ്ട് വിജയം നേടുക.

പഠിക്കുമ്പോൾ ഉറക്കംവരുന്ന പ്രവണത മിക്കവർക്കുമുണ്ട്. ഉറക്കം വന്നാൽ നടന്നു പഠിക്കുക. 5 മുതൽ 10 പ്രാവശ്യം ദീർഘശ്വാസം എടുക്കുക. നിവർന്നിരുന്നു പഠിക്കുക, ചാരിയിരുന്നും കുനിഞ്ഞിരുന്നും കിടന്നും പഠിക്കരുത്. കുറച്ചുസമയം ഉറക്കെ വായിച്ചും എഴുതിയും പഠിക്കാം. ചെറിയ വ്യായാമങ്ങൾ ചെയ്യാം. മുഖവും കൈയും കാലും കഴുകുക. ചെറിയ ഇടവേള എടുത്ത് വെള്ളം കുടിച്ച് തിരികെവരാം. സ്ഥലം മാറിയിരുന്നു പഠിക്കാം. വിഷയം മാറ്റി പഠിക്കാം. ഡ്രോയിംഗ്, ഹോംവർക്ക് എന്നിവ ചെയ്യാം. കഠിനമായി ഉറക്കം വരുന്നെങ്കിൽ അലാറംവെച്ച് 20 മിനിറ്റ് ഉറങ്ങി ക്ഷീണം തീർക്കുക.

പരീക്ഷക്കാലത്ത് ചില ശീലങ്ങൾ ഒഴിവാക്കണം. ഫോൺവിളികൾ, ചാറ്റിംഗ്, കമ്പ്യൂട്ടർ ഗെയിമുകൾ, വാട്സാപ്പ്, ഫെയിസ്ബുക്ക്, മദ്യം, മയക്കുമരുന്ന്, പാൻമസാല, പുകവലി എന്നിവയെല്ലാം ഉപേക്ഷിക്കണം. സിനിമ, വിരുന്നുകാർ, വിനോദയാത്രകൾ, കൂട്ടുകാരുമൊത്തുള്ള ഒത്തുചേരലുകൾ, ടി. വി. എന്നിവയെല്ലാം ഒഴിവാക്കുക. പഠനേതര പ്രവർത്തികൾ കുറയ്ക്കുക.

പ്രാർത്ഥന പഠനത്തിനും മന:ശാന്തിക്കും ഏറെ ഗുണം ചെയ്യും. പ്രാർത്ഥിച്ച് ഉണരുക. പ്രാർത്ഥിച്ച് ഉറങ്ങുക. പ്രാർത്ഥിച്ചശേഷം പഠിക്കുമ്പോൾ ഏകാഗ്രത വർദ്ധിക്കും. ആത്മബലം കൂടും. പരീക്ഷാഭീതി, ഉത്കണ്ഠ എന്നിവ വിട്ടകലും. പഠിക്കുക എന്നതിന് പകരമല്ല പ്രാർത്ഥന. എല്ലാം നിങ്ങളിലാണ് ആശ്രയിച്ചിരിക്കുന്നതെന്ന് കരുതി പഠിക്കുക. അതോടൊപ്പം എല്ലാം ദൈവത്തെ ആശ്രയിച്ചിരിക്കുന്നുവെന്ന് കരുതി പ്രാർത്ഥിക്കുക. ദൈവം നമ്മെ കാത്തുകൊള്ളും.

നന്നായി പഠിക്കാൻ സഹായിക്കുന്ന പഠന തിയറികളുണ്ട്. അവ പ്രയോജനപ്പെടുത്താവുന്നതാ ണ്. വാക്കുകളുടെ ആദ്യാക്ഷരം ചേർത്ത് പദമുണ്ടാക്കിയും പാഠഭാഗങ്ങൾ കാർഡിൽ തയ്യാറാക്കിയും ചാർട്ട് രൂപത്തിൽ വരച്ചും പഠിക്കാവുന്നതാണ്. ശരീരത്തിന്റെയോ പൂന്തോട്ടത്തിന്റെയോ വൃക്ഷത്തിന്റെ യോ പടം വരച്ച്, വിവിധ ഭാഗങ്ങളിൽ പ്രാധാനാശയങ്ങൾ കോർത്തിണക്കി ചാർട്ടുകൾ തയ്യാറാക്കണം. ഈ ചാർട്ടുകൾ മറിച്ചുനോക്കി പഠിച്ചാൽ ഉപന്യാസം എളുപ്പത്തിലെഴുതാം. പാഠഭാഗങ്ങളെ ചോദ്യോ ത്തര രൂപത്തിലാക്കി പഠിച്ചാൽ ഷോർട്ട് ഉത്തരങ്ങളും എഴുതാനാകും. ആവർത്തനമാണ് ഓർമ്മയുടെ തത്വം. റിവിഷനാണ് പരീക്ഷക്കാലത്തെ പ്രധാന പഠനചര്യ എന്നു മറക്കരുത്.

എല്ലാ കാര്യങ്ങളും ചെയ്യുന്നതിന്റെ സ്പീഡ് 10 ശതമാനം കൂട്ടണം. അലസത വെടിയുക. തോമസ് ആൽവ എഡിസൺ പറയുന്നു; ഒരാളുടെ വിജയത്തിൽ പ്രചോദനം 2 ശതമാനവും വിയർപ്പിന് (കഠിനാദ്ധ്വാനം) 98 ശതമാനവുമാണ് പങ്ക്." മഹത്തായ ഒരു കാര്യവും കഠിനാദ്ധ്വാനം കൂടാതെ സാധിച്ചിട്ടില്ലെന്നോർക്കുക. അലക്സാണ്ടർ ഗ്രഹാംബെൽ പറയുന്നു; Before anything else, preparation is the key to success". നന്നായി ഒരുങ്ങുക, വിജയം നേടുക.

ആർദ്രം



*സി. ഡോ. തെരേസ് ആലഞ്ചേരി*
*എസ്.എ. ബി. എസ്.*

# ഇരുട്ടു തിന്ന വിളക്കുമരങ്ങൾ

വഴിയരികിൽ ബസ്സു കാത്തു നിന്നപ്പോഴാണ് ആ കാഴ്ച കണ്ടത്. എതിരേ നിന്ന മരത്തിൽ നിന്നും ഒരു കിളിക്കൂട് താഴെ വീണിരിക്കുന്നു. ഒന്നിലധികം മുട്ടകളുണ്ടായിരുന്നു അതിൽ. കിളിയാകട്ടെ ആർത്തലച്ചുകൊണ്ട് തകർന്ന കൂടിനരികിലൂടെ വട്ടമിട്ടു പറക്കുന്നു. തകർന്ന കിളിക്കൂട്ടിൽ ഉടയാത്ത മുട്ടകളില്ല എന്ന പഴമൊഴി ഒരു പാട്ടിന്റെ കോറസ്സുപോലെ മനസ്സിന്റെ താളം തെറ്റിക്കുന്നു. എങ്ങു നിന്നോ എത്തിയ തെരുവുനായ ചിതറിത്തെറിച്ച മുട്ടയിൽനിന്നും ഒഴുകിയൊലിച്ച പുതുജീവനെ ആർത്തിയോടെ നക്കിത്തുടച്ചു. അപ്പോഴും ആ കിളി സർവ്വശക്തിയുമെടുത്ത് ചിലച്ചുകൊണ്ടിരുന്നു. ഒന്നരമണിക്കൂർ നീണ്ട യാത്രക്കിടയിൽ ചിന്തകൾ മനസ്സിനെ വേട്ടയാടി. പ്രതീക്ഷകളുടെ മുട്ടകൾ താഴെ വീണുടയുമ്പോൾ നിസ്സഹായനായി നിലവിളിക്കാനല്ലാതെ മറ്റെന്തുചെയ്യാനാകും ഒരുവന്. അപരനു വിലപ്പെട്ടതിനെ സ്വന്തം ജീവിതത്തിലേക്ക് ആഹരിക്കുന്ന ഒരു ചുറ്റുപാടുകൂടി ഉണ്ടെങ്കിലോ.

വായിച്ചിട്ടില്ലേ മരണവീട്ടിൽനിന്നും പണവും സ്വർണ്ണാഭരണങ്ങളും മോഷണം പോയ വാർത്തകൾ. അപരന്റെ വേദനകൾക്കു നേരെ കണ്ണു തുറക്കാത്തവർ കാലത്തിനു പോലും ശാപമാണ്. മനുഷ്യത്വം മരിച്ചാൽ മനുഷ്യനില്ല. പിന്നെയുള്ളത് ചലിക്കുന്ന മാംസപിണ്ഡം മാത്രം. അപരന്റെ സങ്കടങ്ങളിലേക്ക് പെയ്തിറങ്ങാൻ കഴിയുമ്പോഴേ മനുഷ്യൻ മനുഷ്യനാകുന്നുള്ളു. വ്യഥകളുടെ രാത്രികളിലെ ഒറ്റപ്പെട്ട മനുഷ്യരെക്കുറിച്ച് ചിന്തിച്ചിട്ടുണ്ടോ. സൂര്യൻ ഉറങ്ങിയ പകലുകളിൽ ഇനി അയാൾ എന്തുചെയ്യും . ഒരുഭാഷയിലേയ്ക്കും വിവർത്തനം ചെയ്യാനാകാത്ത കരച്ചിലുകൾ അടക്കിപ്പിടിച്ച് അയാൾ മാലാഖയെ കാത്തിരിക്കയാവും. ക്രിസ്തുവിനെ ശക്തിപ്പെടുത്താൻ ഗദ്സമെനിയിൽ വന്ന മാലാഖയെപ്പോലെ ഒരാളെ.

ഒറ്റയ്ക്കു ചുമക്കുന്ന നുകം ഒരുവനെ വല്ലാതെ ഭാരപ്പെടുത്തും. ഒരു വാക്കു കൊണ്ടെങ്കിലും ആ ഭാരത്തെ ഒന്നു ലഘൂകരിക്കാമായിരുന്നു എന്ന് തോന്നിയിട്ടില്ലേ പലപ്പോഴും .തടിച്ചു കൂടിയ ജനക്കൂട്ടത്തിലാർക്കും തോന്നിയില്ലല്ലൊ ക്രിസ്തുവിന്റെ കുരിശു താങ്ങാൻ ആ കൗറീൻകാരനല്ലാതെ. അയാളാകട്ടെ വയലിൽ നിന്നും വരികയായിരുന്നു എന്ന് ബൈബിളിന്റെ സാക്ഷ്യവും. മണ്ണിനോടുള്ള അയാളുടെ ബന്ധമായിരിക്കാം ആ മനസ്സിനെ നനവുള്ളതാക്കിയതെന്ന് മറ്റൊരുപാഠം. കേട്ടു പഴകിയ ഒരു കഥയുണ്ട്. അവധിക്കാല വസതിയിൽ കുറച്ചു കാലം താമസിച്ചശേഷം എഴുത്തുകാരൻ തിരികെപോകാനിറങ്ങി. സമീപത്തു വസിക്കുന്ന സ്ത്രീയോട് യാത്ര പറയവേ അവളുടെ കണ്ണുകൾ ഈറനണിഞ്ഞു.പിന്നെ ഒറ്റ ശ്വാസത്തിൽ അവൾ പറഞ്ഞു. കുറെക്കാലമായി ആ ഉമ്മറത്ത് കത്തിനിന്ന വിളക്ക് ഞാൻ ഒറ്റയക്കല്ല എന്ന തോന്നൽ എന്നിലുളവാക്കിയിരുന്നു. അത് എനിക്ക് ഏറെ ആശ്വാസവും നല്കി. ഇത്രയും കേട്ടപ്പോൾ അയാളുടെ കണ്ണുകൾ കലങ്ങി. എല്ലാ രാവിലും തന്റെ ഉമ്മറപ്പടിയിൽ ആ റാന്തൽ തെളിച്ചുവയ്ക്കാൻ ചങ്ങാതിയെ ഏൽപിച്ചിട്ടാണ് അയാൾ മടങ്ങിയത്. മാലാഖ എന്നല്ലാതെ ഇത്തരം ആളുകളെ എന്തു പേരുവിളിക്കും.അരൂപിയുടെ കരങ്ങൾക്ക് തുടച്ചുമാറ്റാൻ കഴിയാത്ത ഒരു കണ്ണീരും ഈ ഭൂമിയിലവശേഷിക്കുന്നില്ല എന്നറിയുക.പേരറിയാത്ത പൂവിന്റെ സുഗന്ധം മനസ്സിൽ സൂക്ഷിച്ച് ദുർഗന്ധങ്ങൾക്ക് മീതെ നടക്കാൻ മനസ്സിനെ ഒരുക്കാതെ വയ്യ.

ഒന്നും അവസാനത്തേത് എന്നു വിചാരിക്കേണ്ട.ഒരു പൂവ് കൂടി വിരിയാനുണ്ട്.

ഒരു പാട്ടുകൂടി കേൾക്കാനുണ്ട്. ഒരു വ്യക്തിയെക്കൂടി കാണാനുണ്ട്.ഒരു വാക്കു കൂടി പറയാനുണ്ട്. ഒന്നും അവസാനത്തേതല്ല. ആത്മാവിന്റെ ഇരുണ്ട രാത്രികളിലും യോഹന്നാൻ ക്രൂസ് തന്റെ യാത്ര തുടർന്നു. സ്വർഗ്ഗതീരത്തേയ്ക്ക്. പറക്കാനുള്ള അദ്ദേഹത്തിന്റെ ചിറകുകൾ വ്യഥകളായിരുന്നു എന്ന് ആ പുസ്തകം വായിച്ചുമടക്കുമ്പോൾ മനസ്സു മന്ത്രിക്കും. കനലുകൾക്ക് മീതേ ചവിട്ടിനിന്ന വെന്തപാദങ്ങൾ ആഗ്രഹിച്ചു. ഒരു മഴ പെയ്തിരുന്നെങ്കിൽ എന്ന് .പക്ഷേ അതുണ്ടായില്ലെങ്കിലോ. അർഹിക്കുന്നതല്ല ആഗ്രഹിക്കാത്തത് കിട്ടുമെന്ന പുതിയ സമവാക്യം അയാൾ ഭൂമിക്കു കൈമാറേണ്ടി വന്നേക്കാം. ഇതുവരെയുള്ള ജീവിതത്തിൽ എത്ര വിളക്കുകളാണ് കൊളുത്തിയിട്ടുള്ളത്. എത്ര ജീവിതങ്ങളിലെ വെളിച്ചമാണ് അണച്ചുകളഞ്ഞിരിക്കുന്നത്..... ഈ നോമ്പുകാലം ചില വീണ്ടുവിചാരങ്ങളിലേക്ക് നമ്മെ നയിക്കട്ടെ.

# എന്റെ കുരിശ് ഇതിൽ ഏത്?



സി. ഹ്യൂമിലീന SIC

പ്രിയപ്പെട്ടവരെ, നമുക്ക് കാൽവരിയിലേക്ക് ഒന്നു നോക്കാം. അതാ മൂന്ന് കുരിശുകൾ. നടുവിലായി ഒരു കുരിശ്, അതിന്റെ ഇടതും വലതുമായി ഓരോ കുരിശ്. നടുവിലെ കുരിശിലേക്ക് നമുക്കൊന്ന് സൂക്ഷിച്ചു നോക്കാം. നൊമ്പരമേറ്റു കിടക്കുന്ന... പ്രാണൻ പിടയുന്നു...കർത്താവ്. പിതാവിന്റെ ഇഷ്ടത്തിന് തന്നെതന്നെ പൂർണ്ണമായി സമർപ്പിക്കുന്ന... ആത്മാവിലും ശരീരത്തിലും അനുഭവപ്പെടുന്ന നൊമ്പരങ്ങളെ അതിജീവിച്ചുകൊണ്ടിരിക്കുന്ന...തന്നെ ഉപദ്രവിച്ചവരോട് ക്ഷമിച്ചുക്കൊണ്ടിരിക്കുന്ന...അവർക്കുവേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തി കൊണ്ടിരിക്കുന്ന... അവർക്കുവേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തിക്കൊണ്ടിരിക്കുന്ന കർത്താവ്. തന്നെ ഒറ്റിക്കൊടുത്ത... ഒറ്റപ്പെടുത്തി തള്ളിപ്പറഞ്ഞ... നൊമ്പരപ്പെടുത്തിയ... ക്രൂരമായി വിധിച്ച എല്ലാവർക്കും വേണ്ടിയാണ് താൻ കുരിശിലേറിയതതെന്ന ചിന്തയാൽ പിതാവിന്റെ കരങ്ങളിലേക്ക് അവരെയൊക്കെ ഉയർത്തിക്കൊടുത്ത് പ്രാർത്ഥിച്ചുക്കൊണ്ടിരിക്കുന്ന കർത്താവ്. കുരിശിനപ്പുറമുള്ള തന്റെ ഉയർപ്പിന്റെ – സ്വർഗ്ഗത്തിലേക്കുള്ള തന്റെ മഹാവിജയാരോഹണത്തിന്റെ – മഹത്വം മനസ്സിൽ കണ്ടുക്കൊണ്ടിരിക്കുന്ന കർത്താവ് – കുരിശിൻ ചുവട്ടിൽ നിൽക്കുന്ന മാതാവിനെയും കൂട്ടരെയും ആത്മീയാനന്ദത്തോടെ നോക്കിക്കൊണ്ടിരിക്കുന്നു. "ഇതാ നിന്റെ അമ്മ"എന്നുപറഞ്ഞുകൊണ്ട് പരി. മറിയത്തെ ലോകത്തിനു മുഴുവനായി നൽകുന്നു. "ഇതാ നിന്റെ മകൻ" എന്നു പറഞ്ഞുകൊണ്ട് സകല വിശ്വാസികളെയും മാതാവിന്റെ സംരക്ഷണത്തിന് ഏല്പിക്കുന്നു.

കർത്താവിന്റെ കുരിശിന്റെ വലതുഭാഗത്തെ കള്ളനെ നമുക്കൊന്ന് നോക്കാം. കുരിശിൽ നിന്നൊഴുകിയ അന്തസ്നേഹത്തിന്റെ ശക്തിയാൽ തുറക്കപ്പെട്ട കവാടം അവൻ കണ്ടെത്തുന്നു. തിരുരക്തത്തിന്റെ ശക്തി തിരിച്ചറിഞ്ഞ അവനെ സത്യത്തിന്റെ ശക്തി പുൽകുന്നു. സത്യം അവനെ സ്വതന്ത്രനാക്കുന്നു. തന്റെ കൂടെയുള്ള ഇടതുവശത്തെ കുരിശിൽ കിടക്കുന്ന കള്ളനെ തിരുത്തിക്കൊണ്ട് അവൻ പറയുന്നു "നിന്റെയും എന്റെയും സഹനം നാം അർഹിക്കുന്നതാണ്". ഈ തിരിച്ചറിവിൽ ഈശോയെ നോക്കിക്കൊണ്ടു കിടന്ന അവൻ പറയുന്നു "യേശുവെ, നീ നിന്റെ രാജ്യത്തിൽ പ്രവേശിക്കുമ്പോൾ എന്നെയും ഓർക്കണമേ". ഉടനെ അവൻ കേട്ട സുവിശേഷം ഇതായിരുന്നു. "നീ ഇന്ന് എന്നോടുകൂടെ പറുദീസായിൽ ആയിരിക്കും".

മൂന്നാമത്തെ കുരിശ് ആരുടേതാണെന്ന് അറിയേണ്ടേ? യേശുവിനെ നിഷേധിച്ച കള്ളന്റെ. യേശുവിന്റെ കുരിശിൽ നിന്നൊഴുകിയ തിരുരക്തത്തിന്റെ ശക്തി അവനിൽ പ്രവേശിച്ചില്ല. കാരണം അവൻ കർത്താവിനെ വെല്ലുവിളിച്ച് സകലരെയും തള്ളിപ്പറഞ്ഞ്, പഴിപറഞ്ഞ്, സ്വയം ശപിച്ചും മറ്റുള്ളവരെ ശപിച്ചും നിലവിളിച്ചുക്കൊണ്ടിരുന്നു. അവന്റെ കുരിശ് അവൻ രക്ഷയുടെ അടയാളമായിരുന്നില്ല. അത് പാപത്തിന്റെയും ദുരന്തത്തിന്റെയും സ്വർഗ്ഗീയ നന്മ നിഷേധിച്ചതിന്റെയും അയാളമായിരുന്നു. അവന്റെ അവസ്ഥ ദയനീയമായിരുന്നു.

പ്രിയപ്പെട്ടവരെ, കുരിശിന്റെ അർത്ഥം മനസ്സിലാകണമെങ്കിൽ, അതിന്റെ ഫലം ലഭിക്കണമെങ്കിൽ യേശുവിന്റെ കുരിശിലേക്കു നോക്കണം. കർത്താവു കയറിയ കുരിശും കള്ളൻ കയറിയ കുരിശും നാം തിരിച്ചറിയണം. കർത്താവിന്റെ കുരിശ് ഒരിക്കലും നാശത്തിലേക്കും ശാപത്തിലേക്കും നയിക്കുന്നില്ല. കള്ളന്റെ കുരിശ് നിരാശയിലേക്കും തകർച്ചയിലേക്കും നാശത്തിലേക്കും നയിക്കുന്നു.

കാൽവരിയിൽ കാണുന്ന 3 കുരിശുകളും നമ്മോട് സംസാരിക്കുന്നു. യേശുവിന്റെ കൈകളിൽ നിന്നു കിട്ടിയ കുരിശാണെങ്കിൽ അത് രക്തസാക്ഷിത്വത്തിലേക്കു നയിക്കുന്ന, സന്തോഷവും സമാധാനവും നൽകുന്ന, ഒരനുഭവം പ്രദാനം ചെയ്യും. യേശുവിന്റെ കുരിശു വഹിക്കുന്നവരുടെ ജീവിതം വി. കൊച്ചുത്രേസ്യായെപ്പോലെ, വി. അൽഫോൻസാമ്മയെപ്പോലെ മഹത്വമുള്ളതായി മാറും.

ഇടതുഭാഗത്തെ കള്ളന്റെ പ്രതിനിധികളായി നമുക്ക് മാറാതിരിക്കാം. കർത്താവിലേക്കു നോക്കി കുരിശിനെ, സഹനത്തെ, തകർച്ചകളെ രക്ഷാകരമാക്കാൻ നമുക്ക് പരിശ്രമിക്കാം.

## ഉപകാരസ്മരണ



**Susan Zacharia**
Chirathalakkal House
Kattanam

## സ്നേഹസ്മരണയ്ക്ക്



3rd Death Anniversary
(08-02-2015)

**Pious Sankarathil**
**Vadakkupuram**



## ഉണ്ണി അമ്മയമ്പലത്തിന് അവാർഡ്

*കോട്ടയം:* പാലാ കെ. എം. മാത്യു ഫൗണ്ടേഷൻ സ്മാരക ബാല സാഹിത്യ അവരാഡ് ഉണ്ണി അമ്മയമ്പലത്തിന്. അദ്ദേഹം എഴുതിയ ദയാലു എന്ന ബാലസാഹിത്യ ഗ്രന്ഥത്തിനാണ് അവാർഡ് ലഭിച്ചത്. 25000 രൂപയും ശില്പവും അടങ്ങുന്നതാണ് അവാർഡ്. അധ്യാപകനും സ്റ്റുഡന്റ്സ് കൗൺസലറുമാണ്.

# MALANKARA SOCIAL SERVICE SOCIETY

## 57TH ANNUAL CONFERENCE

# KARMOTSAVAM-2018

LAUNCHING OF

- **KARMA SROTHAS** – A COMMUNITY BASED ACTION RESEARCH AND TRAINING PROJECT
- **SROTHAS DEVELOPMENT VISION 2030**
- **PRE-MARITAL COUNSELLING PROJECT** WITH KERALA WOMEN'S COMMISSION
- CELEBRATIONS OF ENROLLING **1000 DDUGKY CANDIDATES**

*Girideepam Convention Centre, Mar Ivanios Vidya Nagar, Nalanchira*
*30th January 2018, 09.30am*

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 28-01-2018 Posting Date 29-01-2018
Single Copy Rs. 15/-

Christavakahalam Monthly FEBRUARY 2018
Annual Subscription Rs. 150/-

# സുവിശേഷത്തിൻെറ ആനന്ദം പകരാം
# സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം

## ഏറെ പുതുമകളോടെ
## പുതിയ പംക്തികളോടെ
## കെട്ടിലും മട്ടിലും ആകർഷകമായി
## എല്ലാ കുടുംബങ്ങളിലേക്കും

# ക്രൈസ്തവ കാഹളം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം




## വായിക്കുക
## വരിക്കാരാകുക
## പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com